# THE CHURCH WEEKLY

| Vol IX | SUNDAY 1st MAY 1955 | PRICE 2 ANNAS A COPY | NO. 17 |
|---|---|---|---|


## AN ORTHODOX STUDENT MOVEMENT

(Rev. Dn. Munduvel V. George M. A., S. T. M.)

The forty-sixth annual session of the Syrian Student Conference that met at Alleppey voted in favour of changing the Syrian Student Conference into an Orthodox Student Move-ment. If the forty-seventh session meeting in the English High School, Vennikkulam from April 26th to May 1st also votes in favour of such a change the decision becomes final. What does such a change imply? Are we ready for it? Is the time ripe for taking such a forward step? Will it only be a change of label with the same old contents in the bottle or will it mean real change of contents also? We must think twice before we act. Karl Mark has rightly said, "Every step of real movement is more important than a dozen programmes." The writer would like to plead with the educated Youths of the Church not to pass the resolution as we have done quite frequently, if they really do not mean business.

Like the world in which we live, our Church also is passing through a transition period of anxiety, uncertainty and significant change. There is a sense of frustration in the hearts of many who love the Church and yet do not have the solid faith to go forward into the valley or the mountain whicever God Almighty points to them A good percentage of our College students are just drifting instead of moving forward Once Arch Bishop Lang of Canterbury saw an Oxford Graduate at a miserable Tramp's Lodging house and wondered how on earth he happened to be there. While the Arch Bishop "questioned him, he answered, "I just drifted." The Church is doing practically nothing to hunt after such precious souls who are drifting down the College Road, far away from the parents, prompted by the overactivism and lust of the age and the secularistic tendencies of the times in which we live. The primary motive of making the Conference the anniversary of the year-long Orthodox Youth Movement, should be to redeem our students in the Colleges and High Schools from the drifting tendency and to make them faithful members of the Church and active labourers for the Master. It means real hard work of a number of thorouhly dedicated Master's Minority in the Church, Colleges, High Schools and Parishes.

An Orthodox Student Movement must be first of all *Orthodox* in the technical sense that it should be cent percent Christian. Historically, Orthodox Church is the mother church of the Roman and through her the Protestant branches of Christendom. She has to go through the straight and narrow path ('Orthodox' means straight glory) trying to win the Roman Catholics from extreme right and the protestants from the extreme left. It may sound a wild dray dreaming, but it is possible if we humble ourselves completely to the mighty hands of God. The preposterous and unwarranted claim of the Roman Catholics of theirs being the only Church must be exposed and the ultra-individualism of the Protestant Church must be pointed out. The re-united Christendom has to be Episcopally unified, but should not be under the totalitarian claim of a single Pope nor divided by the diversites of Congregationalism. The vital part that the oldest stem of Christendom has to play for the unity of the Christian Churches cannot be over-estimated. Orthodoxy will lose its mission if it pursues a policy of isolationalism. A really Orthodox Movement must indoctrinate its members in Orthodox lines, that even if they are thrown into the confusion of a divided Christendom, they will hold fast to the fundamentals of the undivided Church with deep conviction and at the same time have the charity to tolerate those holding a different conviction. Was it not Voltaire who said, 'I do not believe a word of what you say, but I will defend to my death your right to say what you believe." Orthodoxy must steer clear in the middle and straight path without drifting towards the bigotry and fanaticism of the Romans on the one hand and the convictionless tolerance of those Protestants on the other, who are willing to admit even the Unitarians into their Fellowship of the Lord's Supper.

Secondly, it should be a *Student* Movement. If the Orthodox Students in various Colleges are waiting for external leadership in order to get the movement started in their Colleges, it may never get initiated and if at all started, will not go forward. Of course expert leadership, full-time workers, Clerical guidance and staff advisers are highly essential, but they should all stay in the back ground and the students in the fore. There are some who never become leaders, some on whom leadership is thrust-edupon by the congenial circumstances and some others who are born leaders. The Orthodox Student Movement can be

initiated by the born leaders studying in the various higher academic institutions and gradually it will become the nursery ground to create new leaders for the Church and the world at large. If the extra energy of the youth is not utilized for such Christian endeavour it will certainly be mis-used and the consequence of it would be gradual drifting down towards the bottomless pit from which even God cannot redeem any. At present, there are student organizations in many of our Colleges with various names and diverse constitutions or no constitutions at all. It is high time that these movements are co-ordinated by a single name, a single constitution and a single purpose of being a worthy handmaid of the mother Church for her Missions, wherever they are.

Third, it should be a real *Movement*. If we intend to stay where we are, the present arrangement is enough and more, but if we do hear the challenge of the times to go forward, we ought to move and move forward and move fast. There is a story of an idle boy who would plead for ten minutes before making any real motion in obedience to his mother's commandments. It became a habit for him that every body called him "Ten Minute". It is said that by the favour of recommendations or so he became a soldier and finally a Captain in the army. once when his battallion was marching beside an enemy ambush in Africa, the soldiers reminded him of the Guerillas and fled, but he took ten minutes to move and that meant his assassination by the dagger of the Guerilla fighters. There are occasions in the Manhatten island, New York, when a breakdown of one car in front means the detention of hundreds of cars behind as the cars on either side would keep on moving without letting the other cars to take side and go forward. Similarly, if we do not move forward at this critical time in our history, we will be guilty of having thrown back our posterity also in a standstill. Christian life is like swimming against a current and the swimmer who does not try hard but rests is taken down by the stream faster than he who wsam up. When the Israelites came to the bank of the Red Sea where they were encamped on either side by steep mountains and pursued by the army of Pharoah, the commission that God gave to Moses was, "Go and tell the children of Israel to *go forward*". And they did. The Red Sea became dry land once they had the faith to touch it before it became dry. If they had waited to see the dry land before taking the first step, they would not have had the joy of living a day longer. Does the Student Conference desire to go forward? If so do.

"The heights that great men
reached and kept,
Were not attained by sudden
flight,
But they, while their companions
slept,
Were toiling upwards in the night"

Let our song be:

"Guide us Thou, O great Jehovah,
Pilgrim through this barren land,
We are weak, but Thou art
mighty,
Hold us by Thy powerful hand"

The writer would therefore call upon every member of the Student Conference both male and female, to launch into the deep; to trust in God and proclaim the Conference a Movement, to start its unit in each and every College and High School where there are Orthodox Students, to give up the policy of competition and isolation, but to work hand in hand with movements like the Student Christian Movement, particularly with the Gregorian Association to be loyal to the mother Church above all to be fountainheads of evangelism whereby the redeeming Gospel our Lord and Saviour Jesus Christ can be proclaimed even unto the uttermost parts of the earth. trusting in His unfailing promise, "Lo, I am with you always, even unto the end of the world"

---



## സൺഡേസ്കൂൾ സമ്മർ ക്ലാസ്സ്

ജനറൽ സെക്രട്ടറി ഫാ. കെ. ഡേവിഡ് അറിയിക്കുന്നത്:—

സൺഡേസ്കൂൾ അദ്ധ്യാപക പരിശീലന ക്ലാസ്സ് ഈ വർഷം മേയ് 12—ാം തീയതി വ്യാഴാഴ്ച മുതൽ 22—ാംനു ഞായറാഴ്ച വരെ, കോട്ടയം എം. ഡി. സെമ്മനാരിയിൽ വച്ച് നടത്തപ്പെടുന്നതാണ്. പഴയനിയമ ചരിത്രം പൌലൂസിന്റെ ലേഖനങ്ങൾ സഭയും കൂദാശകളും, സഭാചരിത്രം, ബാലമനഃശാസ്ത്രം മുതലായ വിഷയങ്ങളെ പരാമർശിച്ച മാത്യൂസ് മാർ അത്താനാസ്യോസ് തിരുമേനി, ഫാദർ കെ. ഡേവിഡ്, ഫാ. ഏ. റ്റി. ഗബ്രിയേൽ, എം. വി. ജോർജ്ജ് ശെമ്മാശൻ, റ്റി. ജെ. ജോഷ്വാ ശെമ്മാശൻ, ശ്രീ. എം. വി. ഏബ്രഹാം എന്നിവരുടെ ക്ലാസ്സുകൾ ഉണ്ടായിരിക്കുന്നതാണ്. ബോർഡിംഗ് ഫീസ് 16 രൂപായായിരിക്കും. ഏതാനും പേർക്ക ഗ്രാൻറു നൽകുന്നതാണ്.

ചരിത്രപംക്തി 3

# നസ്രാണി ക്രിസ്ത്യാനികളുടെ ഒരു നടപ്പ്

(പി. എം. പത്രോസ്, മുളന്തുരുത്തി.)

വടക്കുംകൂർ സ്വരൂപത്തിലെ കൊച്ചു തമ്പുരാൻ ആ പന്തു കളിസ്ഥലത്തു കൂടി കടന്നു പോയ അവസരത്തിൽ കളിക്കാർ തമ്മിൽ ഒരു വാഗ്വാദം നടക്കുകയായിരുന്നു. ഇത്ര ഗൌരവമേറിയ സംഗതി എന്തെന്നറിയാനുള്ള ജിജ്ഞാസയോടെ തമ്പുരാനും അനുചരവർഗ്ഗവും അവിടെ അല്പസമയം വിശ്രമിച്ചു സംഗതി ശ്രദ്ധിച്ചു. കളിക്കാരിൽ ഒരു ഭാഗക്കാർ എറിഞ്ഞ പന്തു "കൊള്ളി"മേൽ കൊണ്ടെന്നു അവരും കൊണ്ടിട്ടേ ഇല്ലെന്നു മറുപക്ഷവും വാശിയായി വാദിച്ചു കൊണ്ടിരുന്നു. വാദം കുറച്ചധികസമയത്തേക്കു നീണ്ടു നിന്നു. വളരെ സമയം വാദം നടന്നിട്ടും എതൃപക്ഷക്കാർ വകവെച്ചു കൊടുത്തില്ല. തങ്ങൾ പരമാർത്ഥം പറഞ്ഞിട്ടും മറു പക്ഷക്കാർ സമ്മതിക്കാഞ്ഞതിൽ ആ ഭാഗക്കാർക്കു അസഹ്യമായ സങ്കടവും നിരാശയുമുണ്ടായി. തങ്ങളുടെ പ്രലപനങ്ങൾ കൊണ്ടു യാതൊരു പ്രയോജനവുമില്ലെന്നു കണ്ടപ്പോൾ അവരിൽ ഒരുവൻ മുമ്പോട്ടു കടന്നു വന്നു 'എന്റെ വടക്കുംകൂർ തമ്പുരാനാണ പന്തു കോലിന്മേൽ കൊണ്ടതാണെന്നു സകലരും കേൾക്കുമാറു് ഉച്ചത്തിൽ കരഞ്ഞു പറഞ്ഞുകൊണ്ടു് എതൃകക്ഷി നേതാവിന്റെ കാൽക്കൽ സാഷ്ടാംഗപ്രണാമം ചെയ്തു. ഈ സംഭവഗതികളെല്ലാം തമ്പുരാൻ സശ്രദ്ധം വീക്ഷിച്ചു കൊണ്ടിരുന്നു. അക്കാലങ്ങളിൽ ഏതെങ്കിലും സംഗതികളുടെ പര്യവസാനത്തിനും കുറ്റക്കാരെ, ശിക്ഷിക്കുന്നതിനും തങ്ങളെ ഭരിക്കുന്ന രാജാവിന്റെ പേർ ചൊല്ലി സത്യം ചെയ്ക എന്നൊരേർപ്പാടു നസ്രാണി ക്രിസ്ത്യാനികളുടെ ഇടയിൽ നടപ്പുണ്ടായിരുന്നു. നേരമ്പോക്കിനോ വ്യർത്ഥ കാര്യസാദ്ധ്യത്തിനോ ഇപ്രകാരം ആണയിടുക എന്നൊരു പതിവും ഇല്ലായിരുന്നു. ചതുരുപായങ്ങളും പ്രവർത്തിച്ചു പൊറുതിമുട്ടുമ്പോൾ മാത്രമെ അറ്റകയ്യായി ഈ ആയുധം പ്രയോഗിച്ചിരുന്നൊള്ളു. തന്റെ വംശപ്പേർ പറഞ്ഞു ഇങ്ങിനെ ആണയിട്ടതു ആരാണെന്നും അതിനുള്ള കാരണമെന്തെന്നും അറിവാനുള്ള അത്യാശ തമ്പുരാനുണ്ടായി. ഈ സംഭവത്തെപ്പറ്റി ശ്രീ പരമേശ്വരയ്യർ വർണ്ണിച്ചിരിക്കുന്നതു നോക്കുക.—

"സ്വച്ഛന്നമിങ്ങിനെ വഴക്കുമൂത്തൊര—
മച്ഛന്നഭക്തി കലരും സ്വരതല്ലജത്തിൽ—
അച്ഛസ്വഭാവനൊരു കുട്ടികടന്നു മുമ്പി—
ലച്ഛന്റെ കാലിണ പിടിച്ചുടനാണയിട്ടു"

ഇതു കേട്ടയുടനെ തമ്പുരാൻ തന്റെ ഒരനുചരനെ അയച്ചു ആണയിട്ട കുട്ടിയെ വരുത്തി അവൻ വടക്കുംകൂർ രാജാവിന്റെ പേർ പറഞ്ഞു ആണയിട്ടതിന്റെ കാരണം ചോദിച്ചു. തങ്ങളുടെ പൂർവികർ തെക്കു കടുത്തുരുത്തിൽ വടക്കുംകൂർ രാജാവിന്റെ പ്രജകളായിരുന്നെന്നും അവർ ചെയ്ത അതിഘോരമായ എന്തോ അപരാധം കാരണം (ചർച്ചു വീക്കിലി. പു. iv, No 37. പുറം 3) രാജ കോപത്തിനിരയായതിനാൽ രാജ്യം വിട്ടു പോന്നതാണെന്നും ഇവിടെ തങ്ങളുടെ പൂർവികർ അനേകകാലം പാർത്ത ശേഷം ഈ പള്ളി സ്ഥാപിച്ചെന്നും അതും കഴിഞ്ഞിട്ടിപ്പോഴും വളരെക്കാലങ്ങൾ കഴിഞ്ഞിരിക്കുന്നുയെന്നും തങ്ങളുടെ പൂർവികരൊന്നിച്ചു ഒട്ടു വളരെ കുടുംബക്കാരും ഉണ്ടായിരുന്നെന്നും അവരുടെ പിൻഗാമികളാണ തങ്ങളെന്നും ആ കുട്ടി സങ്കോചലേശമെന്യെ താൻ പറയുന്നതു തങ്ങളുടെ ഒരു രാജ കുലാംഗത്തോടാണെന്നുള്ളതു അറിയാതെ സഗൽഗദം മറുപടി പറഞ്ഞു. രാജാവു ഇതു കേട്ടു വളരെ സന്തോഷിക്കയും മറുപടിയൊന്നും പറയാതെ തൃപ്പൂണിത്തുറയ്ക്കു പോകയും ചെയ്തു. എങ്കിലും തങ്ങളുടെ രാജസ്വരൂപത്തോടു ആ കുട്ടിക്കു ഇത്ര ഭക്തിയെങ്കിൽ അവരുടെ പൂർവികർക്കും രക്ഷാകർത്താക്കൾക്കും എത്രമാത്രമായിരുന്നെന്നുള്ളതും അദ്ദേഹം ചിന്തിക്കാതിരുന്നില്ല. അദ്ദേഹം തൃപ്പൂണിത്തുറ കോവിലകത്തെത്തി ഏതാനും ദിവസം പാർക്കയും ഈ സംഭവത്തെ പറ്റി പെരുമ്പടപ്പിൽ മൂപ്പീന്നിനെ അറിയിക്കയും ചെയ്ത ശേഷം കടുത്തുരുത്തിക്കു മാറുകയും ചെയ്തു. —o—

യുവജനപംക്തി.

# വി. ലൂക്കോസിന്റെ സുവിശേഷത്തിന്റെ പ്രത്യേകതകൾ

മററു സുവിശേഷങ്ങളെ അപേക്ഷിച്ച് സാഹിത്യപരമായി ഈ സുവിശേഷത്തിനു കൂടുതൽ പ്രാധാന്യമുണ്ട്. ഗ്രന്ഥകാരൻ യഥാർത്ഥത്തിൽ ഒരു കവിതന്നെ ആയിരുന്നു. കന്യകമറിയാമിന്റെ പാട്ടുകളും മററും വായിക്കുമ്പോൾ ഇതു വ്യക്തമാകുന്നുണ്ട്. വ്യത്യസ്ഥങ്ങളായ ഭാഷാശൈലികളും അർത്ഥഗാംഭീര്യവും ഭംഗിയുള്ള വാക്കുകളും ഉപയോഗിച്ച് തന്റെ ഗ്രന്ഥം ഏററവും ആകർഷണീയമാക്കുവാൻ അദ്ദേഹം ശ്രമിക്കുന്നുണ്ട്. കഥകളും ഉപമകളും വിവരിച്ചിരിക്കുന്നതു വായിക്കുമ്പോൾ ഈ പരമാർത്ഥം നാം മനസ്സിലാക്കുന്നു. മുടിയനായ പുത്രന്റെ കഥയും മററും എത്ര തന്മയത്വത്തോടുകൂടിയാണു വിവരിച്ചിരിക്കുന്നതെന്നു കാണുക.

യേശുക്രിസ്തുവിന്റെ എത്രയും പൂർണ്ണമായ ഒരു ചിത്രം നൽകുന്നതിനു ഈ സുവിശേഷം ശ്രമിക്കുന്നുണ്ട്. ക്രിസ്തുവിന്റെ മനുഷ്യാവതാരത്തിനുള്ള ഒരുക്കങ്ങളെപ്പററിയും തന്റെ ജനനത്തെ സംബന്ധിച്ചും, പരസ്യശുശ്രൂഷയെ സംബന്ധിച്ചും, വളരെ വിശദമായി വിവരിക്കുവാൻ സുവിശേഷകൻ പരിശ്രമിക്കുന്നു. ഈ സുവിശേഷത്തിന്റെ മറെറാരു പ്രത്യേകത ഇതിനു സാർവത്രികമായ ഒരു വീക്ഷണഗതിയുണ്ടെന്നുള്ളതാണ്. ആരംഭത്തിൽ തന്നെ ഇതു നമുക്കു കാണാവുന്നതാണ്. 2: 32, 2: 14. യഹൂദന്മാർക്കു മാത്രമല്ല, സകല മനുഷ്യർക്കും രക്ഷയും സമാധാനവും പ്രാപ്യമാണ്. നല്ല ശമറിയക്കാരന്റെ പ്രസിദ്ധമായ കഥ ഈ സുവിശേഷത്തിലാണു കാണപ്പെടുന്നത്.

സാമൂഹ്യജീവിതത്തിൽ ഈ സുവിശേഷം വളരെ താല്പര്യം പ്രദർശിപ്പിക്കുന്നുണ്ട്. സാധുക്കളോടും അശരണരോടും പാപികളോടും ചുങ്കക്കാരോടും കരുണാപുരസ്സരം കർത്താവു വർത്തിക്കുന്നതായി വി. ലൂക്കോസ് വിവരിക്കുന്നു. ലാസറിന്റേയും മററും ഉപമ ഈ പരമാർത്ഥമാണു വെളിവാക്കുന്നത്. കർത്താവ് പാപികളുടേയും ചുങ്കക്കാരുടേയും ഒരു സ്നേഹിതനാണ് 4. 18 "ദരിദ്രന്മാരോടു സുവിശേഷമറിയിക്കുവാനും" ആത്മാവിൽ ദരിദ്രരായവർ ഭാഗ്യവാന്മാർ" മുതലായ ഭാഗങ്ങളും, സഖായി, വലത്തുഭാഗത്തെ കള്ളൻ, മുടിയനായ പുത്രൻ മുതലായവരുടെ കഥകളും കർത്താവിനു സാധാരണക്കാരനോടുള്ള കരുതലും പാപികളോടുള്ള സ്നേഹവുമാണു പ്രസ്പഷ്ടമാക്കുന്നത്.

മററു സുവിശേഷങ്ങളെ അപേക്ഷിച്ച് സ്ത്രീകൾക്കു കൂടുതൽ സ്ഥാനവും പ്രാധാന്യവും ഇതിൽ നൽകിക്കാണുന്നുണ്ട്. നയിൻ പട്ടണത്തിലെ വിധവ, കർത്താവിന്റെ മാതാവായ വി. മറിയാം, മഗ്ദലക്കാരത്തി മറിയ, ഭണ്ഡാരത്തിൽ തനിക്കുള്ള സകലവുമായ രണ്ടു കാശു വഴിപാടായി ഇട്ട വിധവ, സഹോദരിമാരായ മാർത്ത, മറിയ, തുടങ്ങിയവരെപ്പററി വളരെ വിശദമായ അറിവുകൾ നമുക്കു ലഭിക്കുന്നതു് ഈ സുവിശേഷത്തിൽനിന്നാണ്. പ്രാർത്ഥനയ്ക്കു കൂടുതൽ പ്രാധാന്യം ഈ സുവിശേഷത്തിൽ നൽകുന്നുണ്ട്. 3. 21 കർത്താവിന്റെ മാമോദീസായുടെ സമയത്തു സ്വർഗ്ഗത്തിൽനിന്നു ഒരു ശബ്ദമുണ്ടാകുന്നു. 5: 16 പ്രാർത്ഥിക്കുവാനായി നിർജ്ജനപ്രദേശത്തേക്കു കർത്താവു വാങ്ങിപ്പോകുന്നു, 6: 12 രാത്രി മുഴുവനും താൻ പ്രാർത്ഥനയിൽ കഴിച്ചുകൂട്ടുന്നു. 9: 18 കൈസറിയാ ഫിലിപ്പിയയിൽ വച്ചു ശിഷ്യന്മാരോടു തന്നെപ്പററി ആലോചിക്കുന്നതിനു മുമ്പായി പ്രാർത്ഥനയിൽ കുറച്ചു സമയം കർത്താവു ചിലവഴിക്കുന്നുണ്ട്. 9: 21 കർത്താവു പ്രാർത്ഥിച്ചുകൊണ്ടിരിക്കുമ്പോഴാണ് മറുരൂപമുണ്ടാകുന്നത്. 11: 1 തങ്ങളെ പ്രാർത്ഥിപ്പാൻ പഠിപ്പിക്കണമെന്നു ശിഷ്യന്മാർ കർത്താവിനോടപേക്ഷിക്കുന്നു. 22: 32 പത്രോസിനുവേണ്ടി കർത്താവു പ്രാർത്ഥിക്കുന്നു. 22: 41 ഗത്സമനയിലെ തന്റെ പ്രാർത്ഥന 23. 34, 46 ക്രൂശിന്മേൽ കിടന്നുംകൊണ്ടു ശത്രുക്കൾക്കുവേണ്ടി പിതാവിനോടും പ്രാർത്ഥിക്കുന്നു. ദൈവത്തെ ആരാധിക്കുന്ന വേറെയും പല ഭാഗങ്ങൾ ഈ സുവിശേഷത്തിൽ കാണുന്നുണ്ട്. 2: 13, 14 മാലാഖമാരുടെ പാട്ടാണ്. 1. 46-55 വി. മാതാവിന്റെ സ്തുതിപ്പുകൾ.

1. 68—80 സെഖര്യാവു ദൈവത്തെ പുകഴ്ത്തുന്നു. 2. 29—32 ശിമോന്റെ പ്രാർത്ഥന. എല്ലാററിനുമുപരിയായി ഈ സുവിശേഷം ആരംഭിക്കുന്നതും അവസാനിക്കുന്നതും ദേവാലയത്തിലെ ആരാധനയോടുകൂടിയാണ്,

കർത്താവു പ്രവർത്തിച്ചിട്ടുള്ള അതിശയങ്ങളിലും മാലാഖമാരെ ചിത്രീകരിക്കുന്നതിലും താല്പര്യം പ്രദർശിപ്പിച്ചിട്ടുണ്ടെന്നുള്ളതു് ഈ സുവിശേഷത്തിന്റെ മറെറാരു പ്രത്യേകതയാണ്.

സുവിശേഷത്തിന്റെ ഉള്ളടക്കം.

(1) അദ്ധ്യായങ്ങൾ 1—2 യോഹന്നാൻസ്നാപകന്റെയും യേശുവിന്റെയും ജനനവും ബാല്യജീവിതവും,

(2) 3—4. 13 യോഹന്നാൻ സ്നാപകന്റെ വേലയ്ക്കു കർത്താവിന്റെ മാമ്മോദീസായും സാത്താനാൽ പരീക്ഷിക്കപ്പെടുന്നതും.

(3) 4. 14—9. 50. ഗലീലയിലെ തന്റെ ശുശ്രൂഷ. നസറേത്തിൽ സ്വന്തജനങ്ങളാൽ നിരസിക്കപ്പെടുന്നതു്; പന്ത്രണ്ടു ശിഷ്യന്മാരെ തിരഞ്ഞെടുക്കുന്നതു, തന്റെ മതപ്രസംഗം

# പ്രായമുള്ളവരിൽ പാർക്കുന്ന ശൈശവ മനസ്സുകൾ

(എം. കെ. സ്റ്റീഫൻ, ബോംബേ)

ഏതെങ്കിലും ഒരു കാര്യത്തിന്റെ ശരിയായ തീരുമാനത്തിൽ എത്തുന്നതിനുള്ള ഏക മാർഗ്ഗം ആവശ്യമില്ലാത്ത മുൻവിധി തങ്ങളിൽനിന്നും അകററി നിറുത്തുക എന്നുള്ളതാണു്, ഇതിന്റെ പ്രധാന കാരണം ബാലിശ മനോഭാവമാണു്. ഇതു നമ്മുടെ വീടുകളിലും സമുദായത്തിലും വരുത്തിക്കൂട്ടുന്ന അസമാധാനം വളരെ വിപുലമാണു്.

മനുഷ്യൻ അവനവനിൽത്തന്നെ സകലതും നിറഞ്ഞ ഒരു കലവറയല്ല. അവന്റെ ശാരീരികമായ വളർച്ചയ്ക്കു തുടർച്ചയായി പ്രകൃതിയുടെ വിഭവങ്ങളെ ആശ്രയിക്കേണ്ടിയിരിക്കുന്നു. അതുപോലെതന്നെ മാനസിക വളർച്ചയ്ക്കു് ആ പശ്ചാത്തലത്തിനോടു വളരെയധികം യോജിച്ചു പ്രവർത്തിക്കേണ്ടിയിരിക്കുന്നു. വെറുംപരിമിതമായ ജീവിതചര്യകളെ മാത്രംആശ്രയിച്ചു് ഉന്നമനത്തിനുവേണ്ടി യാതൊന്നും ആഗ്രഹിക്കാത്തതുകൊണ്ടാണു മാനസികമായ ശുഷ്ക്കത കാണുന്നതു്. പൊരുളുകൾ നിറഞ്ഞ യാഥാർത്ഥ്യങ്ങളുമായി സഖിത്വം വളർത്തുന്ന ഒരു ജീവിതത്തിനു മാത്രമേ മാനസിക വളർച്ച വരുത്തുന്നതിനു സാധിക്കുകയുള്ളു. ആന്തരികവളർച്ചപ്രാപിച്ച ഒരു മനുഷ്യൻ ഒരു പരിധിവരെ ശ്രമിച്ചു കേവലമായ ആ നിവർത്തീകരണത്തിൽ മാത്രം അടങ്ങിയിരിക്കുകയില്ല. വളർച്ച ഒരിക്കലുംകേവലമായ ഒരു പരിധിയിൽമാത്രംഉറയ്ക്കുന്നില്ല.

പ്രായം തികഞ്ഞവരിൽ പാർക്കുന്ന ബാലിശമനസ്സുകൾ സമുദായരംഗത്തിൽ വരുത്തിക്കൂട്ടുന്ന കടുങ്കൈകൾ വളരെയാണു്. ഇവർ മററുള്ളവരെക്കാണുമ്പോൾ പ്രദർശിപ്പിക്കുന്ന സ്നേഹം ഒരിക്കലും വളർച്ച പ്രാപിച്ചതോ യാഥാർത്ഥ്യം തൊട്ടുതേച്ചതോ അല്ല. സ്ഥാപിത താല്പര്യങ്ങൾ സാധിക്കുവാൻ നമ്മേയും ഉപാധികളാക്കുവാൻ അവരിൽ കാളിക്കത്തുന്ന വെറും ഒരാഗ്രഹം മാത്രമാണതു്. സ്വാർത്ഥലാഭം മാത്രമാണു ജീവിതസംതൃപ്തി. ഈ പരിധിയിൽപ്പെടുന്നവർ സമുദായത്തിൽ മാന്യസ്ഥാനം വഹിച്ചാലും, സകലനോമ്പുകൾ നോററു പള്ളിയിൽത്തന്നെ കുടിപാർത്താലും അവരവരുടെ ആന്തരിക വളർച്ചയ്ക്കു സ്ഥായിയായ മാർഗ്ഗം തെളിക്കുന്നില്ല എങ്കിൽ നരച്ചു മൂത്ത മനുഷ്യരിൽ കുടികൊള്ളുന്ന ശൈശവ മനസ്സുകളായി മാത്രമേ അവരെ പരിഗണിക്കുന്നതിനു സാധിക്കയുള്ളു. ഈ കൂട്ടരിൽ ഒരാൾ ഒരുപക്ഷേ സമുദായത്തിന്റെ ഒരു നായകനായിരിക്കാം, മറെറാരാൾ ഒരു പുരോഹിതനായിരിക്കാം, മൂന്നാമതൊരുത്തൻ മതിലിൽ കിളുത്ത വലിയ മരു തറവാട്ടുകാരനായിരിക്കാം. പക്ഷേ ഈ കൂട്ടരുടെ വളർച്ച നിറഞ്ഞ സ്വാധീനശക്തികൾ വെറും ബാലചാപല്യത്തെ മാത്രം പുറത്തു വരുത്തുവാൻ വെമ്പൽകൊള്ളുകയാണെങ്കിൽ എന്തുകൊണ്ടു നരച്ച തലയിൽക്കൂടി പുറത്തു വരുന്ന ബാല്യചാപല്യങ്ങളായി നമുക്കു കരുതിക്കൂടാ. ഇതൊന്നു മാത്രമാണു നമ്മുടെ ഇടയിൽ ആളിക്കത്തുന്ന ദുർമ്മത്സരങ്ങൾ. നമ്മുടെ സമുദായത്തിന്റെ മത്സരചരിത്രത്തിൽ വളർച്ച പ്രാപിക്കാത്ത ആളുകൾ നായകത്വം നടത്തുന്നതുകൊണ്ടു കുഴപ്പങ്ങൾ നമ്മേ ആവരണം ചെയ്യുന്നതായിക്കാണാം. ഉള്ളിൽ വളർച്ച പ്രാപിക്കാത്ത കാലത്തോളം മതത്തിന്റെ കാതലായ സത്യങ്ങൾ ഗ്രഹിക്കുന്നതിനു സാധിക്കയില്ല. മതം തലമുറ തലമുറയായി അഭിനയിക്കുന്ന ഒരു ഏകാങ്ക നാടകമായി മാത്രം നിലനിൽക്കുന്നതിന്റെ ഒരു കാരണമതാണു്. മററുള്ളവർ നിനക്കു ചെയ്യുവാൻ ഇച്ഛിക്കുന്നതു നീ അവനു ചെയ്യുക എന്നു കർത്താവുപറഞ്ഞ തിരുവാക്യം പ്രായപൂർത്തി നിറഞ്ഞ മനസ്സുള്ളവർ മാത്രമേ നിവർത്തിക്കയുള്ളു. നമ്മുടെ സങ്കല്പങ്ങൾ മററുള്ളവരുടെ ആവശ്യങ്ങളിലും ആഗ്രഹങ്ങളിലും അനുകമ്പാപുരസ്സരം എത്തിനോക്കുന്നില്ല എങ്കിൽ നാം വെറും ബാലിശമായ സ്ഥിതിയിൽത്തന്നെ കഴിയുന്നു എന്നു നിശ്ചയിക്കാം. നമ്മുടെയിടയിൽനിന്നും കടന്നുപോകുന്ന വളരെ പ്രാ

(ശേഷം 8-ാംപേജിൽ)

---

ശിഷ്യന്മാരെ പ്രസംഗിക്കുവാനയക്കുന്നതു്, പത്രോസിന്റെ ഏററുപറച്ചിൽ, മറുരൂപം.

(4) 9. 5—19. 28 സുവിശേഷത്തിന്റെ മദ്ധ്യഭാഗം, കർത്താവിന്റെ ശുശ്രൂഷ, യറുശലേമിലേക്കുള്ള തന്റെ യാത്ര, എഴുപതു പേരെ അയക്കുന്നതു്, നല്ല ശമരിയാക്കാരൻ, മാർത്തയും മറിയയും, കർത്തൃപ്രാർത്ഥന, ഉപമകൾ.

(5) 19. 29—24. 53. യറുശലേമിൽ കഴിച്ച അവസാനദിവസങ്ങൾ, കഷ്ടപ്പാടും മരണവും ഉയിർത്തെഴുന്നേൽപ്പും.

| | മേയ് | മേടം |
|---|---|---|
| ഞായർ | 1 | 18 |
| തിങ്കൾ | 2 | 19 |
| ചൊവ്വാ | 3 | 20 |
| ബുധൻ | 4 | 21 |
| വ്യാഴം | 5 | 22 |
| വെള്ളി | 6 | 23 |
| ശനി | 7 | 24 |

**Thought for the Week**

Nerves are like children. They respond to suggestion better than to command. In fact the sub-concious mind that controls the forces of the body has an almost wanton disregard for command. "Relax" we tell ourselves sternly and the nerves laugh at us and tighten up more than ever. "Now you're relaxing" we congratulate them, and with a pleased smile they relax.

Agnes Sanford.

THE CHURCH WEEKLY

## സമാധാനപരമായ സഹവർത്തിത്വം

മലങ്കരസുറിയാനിസഭയിലെ സമാധാന ശ്രമങ്ങൾ പരാജയമടഞ്ഞിരിക്കുന്ന ഈ സന്ദർഭത്തിൽ അനന്തര കരണീയമെന്താണെന്നു് പീസ്‌ലീഗ് ചുട്ടാലോചിക്കുന്ന സന്ദർഭമാണിതു്. പാത്രിയർക്കീസു ബാവാ തിരുമേനി അസന്ദിഗ്ധമായി തന്റെ നിലപാടു് വിശദീകരിച്ചുകൊണ്ടു് പുറപ്പെടുവിച്ചിരിക്കുന്ന കല്പന അദ്ദേഹത്തെയും കൂടെ ഉൾപ്പെടുത്തിയുള്ള ഒരു സന്ധി അസാദ്ധ്യമെന്നു തന്നെ തെളിയിച്ചിരിക്കുന്നു. മലങ്കരയിലുള്ള രണ്ടു കക്ഷികളും സമ്മതിച്ച പീസ്‌ലീഗ് വ്യവസ്ഥകൾക്കു് സമ്മതിച്ചാൽ അന്ത്യോഖ്യാ സിംഹാസനത്തിനു് "കഴമ്പുള്ള" യാതൊരധികാരവും പിന്നീടവശേഷിക്കുന്നതല്ലെന്നാണു് പ. പാത്രിയർക്കീസു തിരുമേനിയുടെ ബോദ്ധ്യം. പിന്നെ ഈ വ്യവസ്ഥകൾ സമ്മതിക്കാതിരിക്കുകയാണു് സമ്മതിക്കുന്നതിനെക്കാൾ നല്ലതെന്നു് അദ്ദേഹം തീരുമാനിക്കുന്നെങ്കിൽ അതിൽ അത്ഭുതപ്പെടുവാനില്ല. ഏതായാലും കുറെ ജനങ്ങളും പട്ടക്കാരും അന്ത്യോഖ്യായുടെ പരമാധികാരത്തെ അനുകൂലിക്കാതിരിക്കയില്ല. അങ്ങനെയുള്ളവരുടെ സംഖ്യ എത്ര കുറഞ്ഞാലും ഒന്നുമില്ലാത്തതിൽ നല്ലതല്ലേ എന്നുള്ള ആലോചന സമാന്യബുദ്ധിക്കു ചേന്നതാണു്. ആ പ്രശ്നത്തെ ആ വിധത്തിൽ അഭിമുഖീകരിക്കുന്നതു് തിരുമേനി ചൂണ്ടിക്കാണിക്കുന്ന രൂപത്തിലുള്ള കാനോനാകൾക്കും ചരിത്ര സംഭവങ്ങൾക്കും അനുയോജ്യവുമായിരിക്കും. "പല്ലിനു് പല്ലു" "കണ്ണിനുകണ്ണു്" എന്നുള്ളതും ഒരു കാലത്തു് സ്വീകാര്യമായിരുന്നതും ആദരിക്കപ്പെട്ടുപോന്നിരുന്നതുമായ ഒരു ന്യായപ്രമാണമായിരുന്നു. ആ പ്രമാണത്തിന്റെ പ്രയോഗത്തിൽ ചില യോഗ്യതയും, പുണയും, വൈരാഗ്യവും, ധൈര്യവും ഒക്കെ അന്തർഭവിച്ചുവെന്നും വരാം. എന്നാൽ അതിൽ കവിഞ്ഞ മാഹാത്മ്യം തികഞ്ഞ ഒരു പ്രമാണത്തിലേക്കാണു് യേശുക്രിസ്തുവിന്റെ ജീവിതവും, ഉപദേശങ്ങളും, കുരിശു മരണവും ലോകത്തിന്റെ ശ്രദ്ധയെ തിരിച്ചുവിട്ടതു്. തന്നെപ്പോലെ തന്നെ തന്റെ അയൽക്കാരനെ സ്നേഹിക്കുവാൻ പഠിപ്പിച്ച കർത്താവു് ഒരു ചെകിട്ടത്തു് അടിച്ചവനു് മറ്റേതും കാണിച്ചുകൊടുക്കുവാനുള്ള ഉദാഹരണം മാതൃകയായി എടുത്തുകാണിച്ചു. ആ പുതിയ പ്രമാണത്തിന്റെ അടിസ്ഥാനത്തിൽ ക്രിസ്തുമതം കെട്ടിപ്പടുത്തില്ലെങ്കിൽ യഹൂദമതം തുടർന്നാൽ മതിയായിരുന്നു. കുരിശിൽ മരണവും ത്യാഗവും ഒന്നും ആവശ്യമില്ലായിരുന്നു. കാനോനാകൾക്കു് വിരുദ്ധമായി ഒന്നും പ്രവർത്തിക്കുവാൻ കഴിവില്ലാത്ത പ. പിതാവു് കാനോനിൽ നാലു പാത്രിയർക്കീസന്മാരുടെയും ഒരു കാതോലിക്കോസിന്റെയും കാര്യങ്ങൾ വ്യവസ്ഥ ചെയ്തിരിക്കുന്നതു് വിസ്മരിച്ചുകാണും. അന്ത്യോഖ്യാ പാത്രിയർക്കീസിൽ കൂടെ മാത്രം പട്ടത്വവും, മൂറോനും നൽകപ്പെടുവാനും ക്രിസ്തുസഭയുടെ ഭരണം നിർവഹിക്കുവാനുമാണു് ദൈവം ഉദ്ദേശിച്ചിരുന്നതെങ്കിൽ റോമായിലും അലക്സന്ത്രിയായിലും, കുസ്തന്തീനോസ്പോലീസിലും പാത്രിയർക്കീസു സിംഹാസനങ്ങൾ സ്ഥാപിക്കുവാൻ കാനോൻ നിർമ്മിച്ചവർ എങ്ങിനെസമ്മതിച്ചു.? അന്ത്യോഖ്യാ സിംഹാസനത്തെപ്പോലെ ഇതര സിംഹാസനങ്ങളും സ്ഥാപിക്കുവാൻ ക്രിസ്തുവിന്റെ സുവിശേഷം പ്രചരിപ്പിക്കുന്നതു് പ്രഥമകർത്തവ്യമായികരുതിയ ആദ്യ പിതാക്കന്മാർ മുതിർന്നതു് തെറ്റായിപ്പോയെന്നു് പാത്രിയർക്കീസു ബാവാതിരുമേനിഇപ്പോൾകരുതുന്നുണ്ടായിരിക്കണം. പ്രാദേശികമായ ഭരണ സൗകര്യങ്ങളും, പ്രാധാന്യവുമനുസരിച്ചു പാത്രിയർക്കാ സിംഹാസനങ്ങൾ വർദ്ധിച്ചു വരുന്ന തത്വത്തെ അംഗീകരിച്ച കാനോൻ പിതാക്കന്മാർ ക്രിസ്തുമതം പ്രചരിച്ചു വരുന്നതോടുകൂടി പാത്രിയർക്കാ മഹാ ഇടവകകളും അഭിവൃദ്ധിപ്പെട്ടുവരുന്നതിനെ സ്വാഗതം ചെയ്തിരിക്കണം. പ. തോമ്മസു് അപ്പോസ്തോലൻ സ്ഥാപിച്ച ഇൻഡ്യൻ സഭയ്ക്കു് ഒരു പാത്രിയർക്കാ സിംഹാസനം നാലാം നൂറ്റാണ്ടിൽ കാനോൻ നിർമ്മിച്ചവർ ഉൾപ്പെടുത്തിയില്ലെന്നു് വച്ചു പിന്നീടുണ്ടായിക്കൂടെന്നു് വിഭാവനം ചെയ്തിരിക്കയില്ല. അല്ലെങ്കിൽ കാനോനിൽ ഒരു സിംഹാസനം മാത്രമെ ഉണ്ടായിരിക്കാൻ വ്യവസ്ഥ ചെയ്യുമായിരുന്നുള്ളൂ. അതുകൊണ്ടു് മലങ്കരയും ഒരു സ്വാതന്ത്ര്യ സിംഹാസനം അഭിവൃദ്ധിപ്പെട്ടുവരേണ്ടതു് കാനോൻ തത്വമനുസരിച്ചു തന്നെ അത്യന്താപേക്ഷിതമെന്നു കാണുവാൻ പ്രയാസമുള്ളതല്ല. ഏതാണ്ടു് മുന്നൂറു കൊല്ലം മുമ്പു് ഇവിടത്തെ സഭ അന്ത്യോഖ്യായുടെ പരമാധികാരം സ്വീകരിച്ചെങ്കിൽ ചരിത്രപരമായ ഒരു താൽക്കാലിക ബന്ധം മാത്രമാണതെന്നു് സമ്മതിക്കുവാനുള്ള വിനയം ക്രിസ്തുവിന്റെ പ്രാതിനിധ്യം അവകാശപ്പെടുന്ന മഹാ പുരോഹിതനിൽനിന്നു് ന്യായമായി പ്രതീക്ഷിക്കുന്നതാണു്. അതിനെതിരായുള്ള നിലപാടു് സ്വാർത്ഥപരവും കാനോൻ വിരുദ്ധവുമാണെന്നു് സുവ്യക്തമായിരിക്കെ പ. പിതാവു് ആ നയം സ്വീകരിക്കുവാൻ തീരുമാനിച്ചതു് മലങ്കരസഭയുടെ നിർഭാഗ്യമെന്നേ പറയേണ്ടതുള്ളൂ. എന്നാൽ ആ നിലയെ അപ്പടി സ്വീകരിക്കുവാനാണു് പാത്രിയർക്കീസു പക്ഷത്തെ തിരുമേനിമാരും നേതാക്കന്മാരുംജനങ്ങളുംകുരിശുപള്ളിയങ്കണത്തിൽ ചെയ്ത പ്രഖ്യാപനങ്ങൾക്കെതിരായി തീരുമാനിക്കുന്നതെങ്കിൽ സമാധാനപരമായ സഹവർത്തിത്വനയമെങ്കിലും സ്വീകരിക്കുവാനുള്ള വിവേകം അവർ പ്രദർശിപ്പിക്കുമെന്നു ഞങ്ങൾ വിശ്വസിക്കുന്നു. സമുദായക്കേസു് അവസാനിപ്പിച്ചു് അന്ത്യോഖ്യൻ അധികാരം വേണ്ടവർ അങ്ങിനെയും, അല്ലാത്തുള്ളവർ കാതോലിക്കാ സിംഹാസനത്തിൻ കീഴിലും തുടരുവാൻ അനുവദിച്ചു് ഇവിടെ സ്വൈരവും സമാധാനവും സംസ്ഥാപിക്കുന്നതിനു് മനസ്സുണ്ടെങ്കിൽ പ്രയാസമുള്ളതല്ല. അബ്ദൽ മശിഹായുടെ പട്ടത്വത്തെപ്പറ്റിയുള്ള വൈഷമ്യം പറഞ്ഞു ഒളിച്ചുകളിക്കേണ്ട ആവശ്യം യാതൊന്നുമില്ലാത്തവിധം അതിന്റെ പരമാർത്ഥം ഇപ്പോൾ വെളിപ്പെട്ടിട്ടുണ്ടു്. അതു് ആണു് യഥാർത്ഥ വൈഷമ്യമെങ്കിൽ ഒരൊറ്റ ചോദ്യത്തിനു് അ

പ്രതിവാരപ്രഭാഷണം The Sermon for the week

# നാം ദൈവത്തിന്റെ സഹപ്രവർത്തകർ

(എം. ററി.)

"ഞാൻ നട്ടു. അപ്പൊല്ലോസ് നനെച്ചു, ദൈവമത്രേ വളരുമാറാക്കിയതു". ആകയാൽ വളരുമാറാക്കിയ ദൈവമല്ലാതെ നടുന്നവനും നനെക്കുന്നവനും ഏതുമില്ല. നടുന്നവനും നനെക്കുന്നവനും ഒരുപോലെ; ഓരോരുത്തനു താന്താന്റെ അദ്ധ്വാനത്തിനു ഒത്തവണ്ണം കൂലി കിട്ടും. ഞങ്ങൾ ദൈവത്തിന്റെ കൂട്ടുവേലക്കാർ: നിങ്ങൾ ദൈവത്തിന്റെ കൃഷി, ദൈവത്തിന്റെ ഗൃഹനിർമ്മാണം."

(1കൊരിന്ത്യർ 3: 6—9)

വി. പൗലൂസ് അപ്പോസ്തോലൻ കൊരിന്ത്യക്ക് എഴുതിയ ഒന്നാംലേഖനത്തിന്റെ ഉള്ളടക്കം ശരിയായി മനസ്സിലാക്കണമെങ്കിൽ അവിടുത്തെ സഭയുടെ അന്നത്തെ നില നാം അറിയേണ്ടിയിരിക്കുന്നു. വി. പൗലൂസ് കൊരിന്തിൽ സഭ സ്ഥാപിച്ചിട്ടു മൂന്നോ നാലോ വർഷത്തിൽ കൂടുതൽ കഴിഞ്ഞിട്ടില്ലായിരുന്നു. സഭ ഏതു വിധത്തിൽ നോക്കിയാലും അതിന്റെ ശൈശവാവസ്ഥയിൽ ആയിരുന്നു. അതിന്റെ ആത്മീക വളർച്ച ഒട്ടുംതന്നെ തൃപ്തികരമല്ലായിരുന്നു. "ജഡീകന്മാരോടെന്നപോലെ ക്രസ്തുവിൽ ശിശുക്കളായവരോടെന്നപോലെ" മാത്രമാണ് പൗലൂസ് അവരോടു സംസാരിച്ചതു്. കൊരിന്ത്യൻ സഭയുടെ വളർച്ചയ്ക്കും, പുരോഗമനത്തിനും വിഘാതമായി നിന്ന ഒരു പ്രധാന കാര്യം അവരുടെ ഇടയിലെ കക്ഷിവഴക്കുകൾ ആയിരുന്നു. ആരംഭം മുതൽക്കേ സഭ മൂന്നു നാലു വിഭിന്ന കക്ഷികളായി തിരിഞ്ഞു. പൗലൂസിന്റെ കക്ഷി, അപ്പോല്ലോസിന്റെ കക്ഷി, കേഫാവിന്റെ കക്ഷി, എന്നിങ്ങനെ സഭയിലെ ഉപദേഷ്ടാക്കന്മാരെ സംബന്ധിച്ചുള്ള കലഹമായിരുന്നു ഇതു്—ഈ കക്ഷിവഴക്കുകൾ തീർക്കണമെന്നുള്ളതായിരുന്നു വി. പൗലൂസിന്റെ ലേഖനത്തിന്റെ പ്രധാന ഉദ്ദേശം.

സഭയിൽ ക്രിസ്തുവിന്റെ സ്ഥാനമെന്താണ്, ഉപദേഷ്ടാക്കന്മാർക്കുള്ള സ്ഥാനമെന്താണ്, സഭയുടെ ഐക്യം എവിടെയാണു സ്ഥിതിചെയ്യുന്നതു്, സഭാംഗങ്ങൾക്കുണ്ടായിരിക്കേണ്ട സ്വഭാവമെന്താണ് എന്നിങ്ങനെയുള്ള കാര്യങ്ങൾ തിരിച്ചറിവാനുള്ള ആത്മീയ പക്വത കൊരിന്ത്യർക്കുണ്ടായിരുന്നില്ല. രണ്ടായിരം കൊല്ലങ്ങൾക്കു ശേഷം നമ്മുടെ നിലയും അവരുടേതിനേക്കാൾ മെച്ചമാണോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. അപ്പോസ്തോലൻ കൊരിന്ത്യർക്കു നൽകിയ പ്രബോധനങ്ങൾ നമുക്കും ആവശ്യമായിട്ടാണിരിക്കുന്നതു്. നിങ്ങൾ ആത്മീയമായി വളർച്ച പ്രാപിച്ചിട്ടില്ല എന്നുള്ളതിനു് നിങ്ങളുടെ കക്ഷിവഴക്കുകൾതന്നെ മതിയായ തെളിവാണെന്നു അദ്ദേഹം കൊരിന്ത്യരോടു പറയുന്നു. പൗലൂസിന്റേയും അപ്പോല്ലോസിന്റേയും പേരിൽ കലഹിക്കേണ്ട ആവശ്യം തന്നെ എന്താണ്? പൗലൂസും അപ്പോല്ലോസും ആരാണ്? അവർ കൊരിന്ത്യരെ രക്ഷാമാർഗ്ഗത്തിലേക്കു തിരിക്കുവാൻ ദൈവം ഉപയോഗിച്ച ബലഹീന ആയുധങ്ങൾ മാത്രമല്ലേ? അവർക്കു സ്വയമായി യാതൊരു ശക്തിയും മേന്മയും ഇല്ലായിരുന്നു എന്നും പ്രവർത്തിച്ചതും ഫലം പുറപ്പെടുവിച്ചതും എല്ലാം ദൈവമായിരുന്നു എന്നും വി. പൗലൂസ് സമർത്ഥിക്കുന്നു. പൗലൂസിനോ അപ്പോല്ലോസിനോ യാതൊരു മഹത്വവും കൊടുക്കേണ്ട ആവശ്യമില്ലെന്നും സകല മഹത്വത്തിനും അർഹൻ ദൈവം മാത്രമാണെന്നും അദ്ദേഹം വ്യക്തമാക്കുന്നു. ഈ മനോഭാവം സഭയിലെ ഉപദേഷ്ടാക്കന്മാർക്കു മാത്രമല്ല എല്ലാ സഭാംഗങ്ങൾക്കും ഉണ്ടായിരിക്കേണ്ടതാണ്. നമ്മുടെ കലഹങ്ങൾ അവസാനിക്കാത്തതിന്റെ മൂലകാരണം ഈ മനോഭാവത്തിന്റെ അഭാവമാണ്. ദൈവത്തിനു മാത്രം കൊടുക്കേണ്ട മഹത്വം കവർന്നെടുക്കുവാൻ നാം ശ്രമിക്കുന്നു. ദൈവത്തെയും ദൈവത്തിന്റെ ഉദ്ദേശങ്ങളേയും പിൻ തള്ളിയിട്ട് സഭയിലും സമുദായത്തിലും പ്രമുഖസ്ഥാനത്തിനായുള്ള ഒരു വടംവലിയിൽ നാം ഏർപ്പെടുന്നു. ആരാണ് വലിയവൻ? ഈ ചോദ്യം അപ്പോസ്തോലഗണത്തിൽതന്നെ തലപൊക്കിയതാണ്. മനുഷ്യസഹജമാണ്. എന്നാൽ ക്രിസ്ത്യാനിക്കോ ക്രിസ്തുസഭയ്ക്കോ ചേർന്നതല്ല. നമ്മുടെ കർത്താവു ശുശ്രൂഷിക്കപ്പെടുവാനല്ല ശുശ്രൂഷിപ്പാനത്രേ വന്നതു് എന്നു പറഞ്ഞതു് തന്റെ പിൻഗാമികളായ ഓരോരുത്തരും ആ മാതൃക സ്വീകരിക്കണമെന്നുള്ള ഉദ്ദേശത്തെ മുൻനിർത്തിയായിരുന്നു. സ്വയം മറന്ന് ഏറ്റവും കൂടുതൽ സേവനം അനുഷ്ഠിക്കുന്നവനാണ് ക്രിസ്തുവിന്റെ രാജ്യത്തിൽ ഏറ്റവും വലിയവൻ.

നാം വലിയ സേവനം അനുഷ്ഠിച്ചിട്ടുണ്ടെന്നോ ഇപ്പോഴും വലിയ കാര്യങ്ങൾ ചെയ്യുന്നുണ്ടെന്നോ അഭിമാനിക്കുന്നുണ്ടാവാം. നമുക്കു പലതും ചെയ്യുവാനുള്ള കഴിവുണ്ടെന്നു തോന്നിയേക്കാം. അതുകൊണ്ടു് നമ്മുടെ സംരംഭങ്ങളിൽ ദൈവത്തിനു വലിയ സ്ഥാനമൊന്നും നാം അനുവദിക്കുന്നില്ല. ദൈവത്തിന്റെ സഹായമില്ലാതെ തന്നെ പലതും സാധിക്കാമെന്നു നാം വ്യാമോഹിക്കുന്നു. ശരിയായി ആലോചിച്ചുനോക്കിയാൽ ഏതു കാര്യത്തിലും നമ്മുടെ സംഭാവന വളരെ തുച്ഛമാണെന്നും പ്രവർത്തിക്കുന്നതും ഫലംതരുന്നതും ദൈവമാണെന്നും നമുക്കു മനസ്സിലാക്കുവാൻകഴിയും. നാം നട്ടുവളർത്തിയ ഒരു വൃക്ഷത്തെപ്പറ്റി ചിന്തിക്കുക. ഒരാൾ നട്ടു. മറ്റൊരാൾ വളമിട്ടു, മൂന്നാമതൊരാൾ നനച്ചു. വൃക്ഷം ഭംഗിയായി വളർന്നു വന്നു. എന്നാൽ വിത്തു് എവിടെനിന്നുണ്ടായി? അതിൽനിന്നു മുള പൊട്ടിപ്പുറപ്പെട്ടു തടിയും കൊമ്പും ഇലയുമായി രൂപാന്ത

---

ന്ത്യോഖ്യൻ അധികാരികൾക്ക് മൊഴിമുട്ടിപ്പോകും. എ. അക്കം കാനോനിൽ വ്യവസ്ഥചെയ്തിരിക്കുന്ന പ്രകാരം ഒരു കാതോലിക്കാസിംഹാസനം പാത്രിയർക്കീസു പക്ഷത്തുള്ള തിരുമേനിമാക്ക് പാത്രിയർക്കീസു ബാവാ നൽകുമൊ? ഒരു കാലത്തും നൽകുന്നതല്ലെന്ന് ഇപ്പോൾ പുറപ്പെടുവിച്ചിട്ടുള്ള കല്പനകൾ വിളിച്ചു പറയുന്നു. ആ നിലയ്ക്കു് അങ്ങനെയൊരെണ്ണം കിട്ടുമെന്നുള്ള സ്വപ്നവും കണ്ടു് പാത്രിയർക്കീസു പക്ഷം ഇവിടെ തുടരേണ്ടതില്ല. കാര്യങ്ങൾ സുവ്യക്തമായിക്കഴിഞ്ഞിട്ടുണ്ടു്. അന്ത്യോഖ്യൻ അധികാരം അന്യൂനമായി പാലിക്കുന്നതാണ് മലങ്കരസഭയ്ക്കു നല്ലതെന്നു് അഭിപ്രായമുള്ളവർ ശേഷിച്ചിട്ടുണ്ടെങ്കിൽ അവർക്ക് ചെയ്യാവുന്ന ഏറ്റവും വലിയ സംഭാവന സമാധാനപരമായ സഹവർത്തിത്വത്തിനു് സമ്മതിച്ചു പ്രവർത്തിക്കുകയാണ്. ക്രിസ്തുവിന്റെയും കാനോനിന്റെയും പേരും പറഞ്ഞു സ്വയം മുടിയാതിരിക്കുന്നതിനുള്ള ഏകമാർഗ്ഗമതാണ്.

രപ്പെടുന്നതിനുള്ള ശക്തി എവിടെനിന്നുവന്നു? ആ വിത്തു നിർമ്മിക്കുവാൻ നമ്മിൽ ആർക്കു കഴിയും? ദൈവം പ്രവൃത്തിക്കുന്നതുമായി താരതമ്യപ്പെടുത്തുമ്പോൾ നമ്മുടെ പ്രവൃത്തികൾ എത്ര നിസ്സാരമാണ്. നട്ടുവാനുള്ള മണ്ണും നനക്കുവാനുള്ള വെള്ളവും ദൈവത്തിന്റെ ദാനങ്ങളല്ലയോ? നാം ഒരു കുഴി കുഴിക്കുകയോ വെള്ളം കോരി ഒഴിക്കുകയോ മാത്രമല്ലയോ ചെയ്യുന്നത്? എല്ലാം സ്വയം നിർവഹിച്ചു എന്ന് അഹംഭാവം കൊള്ളുന്ന നാം വാസ്തവത്തിൽ എന്താണ ചെയ്യുന്നത്? ഏതു സംരംഭത്തിലും മനുഷ്യന്റെ സംഭാവന വളരെ പരിമിതമാണ്? ദൈവമാണ് യഥാർത്ഥത്തിൽ എല്ലാം പ്രവർത്തിക്കുന്നത്. എന്നാൽ ദൈവം തന്റെ കരുണയും സ്നേഹവും നിമിത്തം തന്റെ കൂട്ടുവേലക്കാരെന്നുള്ള അനർഹമായ പദവിയിലേക്കു നമ്മെ ഉയർത്തിയിരിക്കുയാണ്. നാം ചെയ്യുന്ന തുച്ഛമായ സേവനത്തെ ദൈവം വിലമതിക്കുന്നു. അതിനു ദൈവം ഫലം തരുന്നു. എന്നാൽ നമ്മുടെ സേവനത്തെക്കുറിച്ചു നാം സ്വയം അഭിമാനിക്കരുത്. നമ്മുടെ സേവനമല്ല പ്രധാനമായിട്ടുള്ളത്. ദൈവത്തിന്റെ കൂട്ടുവേലക്കാരായി പ്രവർത്തിക്കുവാൻ ദൈവം നമുക്കു നൽകിയ പദവിയാണ് നമുക്ക് അഭിമാനത്തിനു വക നൽകുന്നത്. ശക്തിയും മഹത്വവും ദൈവത്തിന്റേതാണ്. അതോർത്ത് നാം എപ്പോഴും വിനയമുള്ളവരായിരിക്കണം. അങ്ങനെയെങ്കിൽ ദൈവം നമ്മിലും നമ്മോടുകൂടെയും പ്രവർത്തിക്കും. വലിയ കാര്യങ്ങൾ ബലഹീനരായ നാം മുഖാന്തിരം ദൈവം സാധിക്കും. എപ്പോൾ നാം ദൈവത്തിന്റെ ശക്തിയേയും മഹത്വത്തേയും വിസ്മരിച്ചു നമ്മുടെ കഴിവിൽ ആശ്രയിക്കുന്നോ അപ്പോൾ കാററു മാറിവീശും. ക്ഷിപ്രസാദ്ധ്യമെന്നുതോന്നിയ കാര്യങ്ങൾ അസാദ്ധ്യമായിത്തീരും. ദൈവത്തിൽ മാത്രം ആശ്രയിച്ചു മുമ്പോട്ടു പോകുവാനുള്ള പരിശീലനമാണ് വ്യക്തിപരമായും ഒരു സഭയായും നമുക്കു ദൈവത്തിൽനിന്നു ലഭിച്ചുകൊണ്ടിരിക്കുന്നത്. പരാജയങ്ങൾ നമ്മെ ദൈവത്തോടു കൂടുതൽ അടുപ്പിക്കുവാൻമാത്രം ഉപകരിക്കേണ്ടതാണ്. ദൈവത്തിൽ മാത്രം ആശ്രയിക്കുന്നവർക്ക് ഒരിക്കലും നിരാശപ്പെടേണ്ടിവരികയില്ല. അവൻ സകലത്തിനും മതിയായവനാണ്.

# സനാതനക്രിസ്തുമതം.

(M. W)

ഈ ശീർഷകത്തിൽ സത്യാനന്ദസ്വാമികളുടെ ഒരു പരസ്യം ഏപ്രിൽ 3-ാംനു-യിലെ മനോരമയിൽ കണ്ടു.

വഴിപിഴച്ച ഈ ലോകത്തിന്റെ ഉദ്ധാരണത്തിനു് ഉത്തരവാദപ്പെട്ട ക്രിസ്തുമതം അതിന്റെ നിർമ്മലാവസ്ഥയിൽ നിന്നും വളരെ ദൂരം വ്യതിചലിച്ചു പോയതായി ഇന്നത്തെ സ്ഥിതിഗതികളിൽ നിന്നും വ്യക്തമാകുന്നുണ്ട്. ഈശ്വരന്റെ പരിശുദ്ധഹിതം മനുഷ്യജാതിയുടെ നന്മയ്ക്കാവശ്യമുള്ള സനാതന തത്വങ്ങളിലൂടെ യേശുക്രിസ്തു മൂലം ലോകത്തിനു വെളിപ്പെടുത്തിയതു് ഒരിക്കലായും എന്നേക്കും പൂർണ്ണമായിട്ടുള്ളതാണ്. എന്നാൽ അതിന്റെ പ്രായോഗികതയിൽ തത്വങ്ങളും അനുഭവങ്ങളും വളരെ വ്യത്യാസപ്പെട്ടിരിക്കുന്നതായി കാണാം. ലൗകികമായ ഉയർച്ചയും അന്തസ്സും ധനസമ്പാദന തൃഷ്ണയും സാധിക്കുക എന്നതാണ് ക്രിസ്തുമതത്തിന്റെ പരമലക്ഷ്യമെന്ന് ഇന്നത്തെ ക്രിസ്ത്യാനികളെ കാണുന്നവർ ധരിക്കുന്നു എങ്കിൽ അതു വലിയ തെററായിരിക്കാൻ ഇടയില്ല.

യേശു ക്രിസ്തുവിന്റെ സഭയിൽ നിക്ഷിപ്തമായിരിക്കുന്ന പരിപാവന സനാതനധർമ്മങ്ങൾ പാടേ വിസ്മരിച്ചു കളഞ്ഞതിന്റെ ഫലമാണല്ലോ ഓരോ സഭകളിലും കാണുന്ന ഭിന്നതകളും വ്യവഹാരങ്ങളും. അവരാജ്യത്തിന്റെ അഭിവൃദ്ധിക്കും കർത്താവിന്റെ എളിയവരുടെ സേവനത്തിനുമായി വിനിയോഗിക്കേണ്ട എത്ര ഭീമമായ തുകകളാണ് പരസ്പരവിദ്വേഷത്തിന്റെ ഫലമായി വ്യയം ചെയ്യുന്നതു്. സമാധാനസ്ഥാപനാർത്ഥം നമ്മുടെ കുറെ യുവാക്കന്മാർ ഉപവാസയജ്ഞം നടത്തിവരുന്നതു് ഇപ്പോൾ സ്തംഭനാവസ്ഥയിലായിരിക്കുന്നതു് എത്രയോ പരിതാപകരമാണ്. എത്ര വിശാല വീക്ഷണത്തോടു കൂടിയാണ് ആ യുവാക്കന്മാർ അവരുടെ പ്രാണനെക്കാൾ, സഭാസമാധാനവും സുവിശേഷ ഘോഷണവും വിലയേറിയതായി കരുതിയിരിക്കുന്നതു്. അവരുടെ ഈ യജ്ഞം വിജയിപ്പിക്കുന്നതിനു് ക്രിസ്തുഭക്തന്മാരെല്ലാം പ്രാർത്ഥിക്കേണ്ടിയിരിക്കുന്നു.

ക്രിസ്തുസഭ അതിന്റെ പരമോൽകൃഷ്ടമായ ലക്ഷ്യത്തിൽ നിന്നും അധഃപതിച്ചുപോയി എന്നതു് തീർച്ചതന്നെ. ഇതാണോ ക്രിസ്തുധർമ്മം എന്നു് സത്യാന്വേഷികളെയും ചിന്തകന്മാരെയും ഇരുത്തി ചിന്തിപ്പിക്കുന്ന ഒരു കാലഘട്ടമാണിതു്.

വളരെ വിനയ ബുദ്ധിയോടും പരസ്പരാനുകമ്പയോടും സമാധാനപരമായ സഹവർത്തിത്വത്തോടും കൂടി പ്രാർത്ഥനാപൂർവ്വം, ദൈവത്തിന്റെ സഭാവിഭാഗങ്ങളിൽ പെട്ടവരുടെ സഭയുടെ ലക്ഷ്യം തെററിയുള്ള പോക്കു കണ്ടു് ദുഃഖിക്കുന്നവരുമായ ദൈവജനങ്ങൾ ഒരുമിച്ചു കൂടിയിരുന്നു് ആലോചിച്ചു ഇതിനു് ഒരു പോംവഴി കണ്ടുപിടിക്കാനുള്ള കാലം അതിക്രമിച്ചിരിക്കുന്നു.

"Great issues are at stake in India. We are standing at the cross-road of destiny. Only a church on fire can turn this Nation to the right direction. They say that they can find in their sacred scriptures parallels with the best portion in the Bible: It is said of the early church that they out lived, out thought, out died the pagans. Unless we are able to out live and out love the non Christians, there is no hope for the gospel to make any headway in India. Let us not bring dishonour to our Lord's name by failing to approp-

---

(5-ാംപേജ് തുടർച്ച)

യമുള്ള ആളുകളിൽ വളരെ കൂടുതൽശതമാനവും കേവലം 5മുതൽ 10 വയസ്സുവരെമാത്രം മാനസികവളർച്ച പ്രാപിച്ചവരാണ്. അതിനാൽ എത്ര പാരമ്പര്യമുള്ളവരായിരുന്നാലും അവരവരിൽ കുടികൊള്ളുന്ന ബാലിശനിർബന്ധങ്ങൾ കണ്ടറിഞ്ഞു കുറച്ചൊന്നു് ഒഴിഞ്ഞുമാറി മാനസിക പ്രായപൂർത്തിയുള്ളവരുടെ ആലോചനകൾ മാനിക്കാനുള്ള വിനയം പുരോഗതി അഭിലഷിക്കുന്നവർക്കു വേണ്ടതാണ്.

# വേദവായനക്കുറിപ്പുകൾ

## നാലാംസുവിശേഷം

തിങ്കൾ—വി. യോഹ. 13. 31—35

കാൽവറി ഇനിയും വളരെ ദൂരെയല്ല. ലോകരക്ഷയ്ക്കുള്ള നിത്യയജ്ഞത്തിന്റെ യാഗപീഠം ഒരുക്കപ്പെട്ടുകൊണ്ടിരിക്കുന്നു. താനാണ് ആ ബലിക്കുള്ള കുഞ്ഞാടെന്നുള്ള പൂർണ്ണ ബോദ്ധ്യത്തോടുകൂടെ യേശുനാഥൻ കുരിശിനോടടുക്കുന്നു.

ഈ സാഹചര്യത്തിലാണ് താൻ പറയുന്നത്....ഇപ്പോഴത്രെ മനുഷ്യപുത്രൻ മഹത്വീകൃതനാകുന്നത്. അവനിൽകൂടെ ദൈവവും മഹത്വീകൃതനാകുന്നു.

മനുഷ്യപുത്രന്റെ അനർഘത വെളിപ്പെടുന്നതും ദൈവത്തിന്റെ സ്നേഹസ്വഭാവം സുനിശ്ചിതമായി സ്പഷ്ടമാക്കപ്പെടുന്നതും ആ ഗോൽഗോഥാക്കുന്നിലെ ക്രൂശുമരത്തിലത്രെ. എന്റെ നാഴിക വന്നിട്ടില്ല എന്നു താൻ പറയാറുണ്ടായിരുന്ന ആ നാഴിക യൂദായുടെ ഇറങ്ങിപ്പോക്കോടുകൂടി വന്നുചേരുന്നു.

ചൊവ്വാ....വി. യോഹ. 13. 31–35

തന്റെ നാഴിക വന്നുചേർന്നിരിക്കുന്നതുകൊണ്ട് ഇനിയും അല്പസമയം മാത്രമേ താൻ ശിഷ്യരോടുകൂടെയുണ്ടാവുകയുള്ളു. ഇപ്പോൾ താൻ പറയുന്ന വാചകങ്ങൾ പ്രാപഞ്ചിക പ്രാധാന്യമുള്ള നിത്യജീവന്റെ വചനങ്ങളാണ്.

മഹത്വീകരിക്കുക എന്ന പദത്തിന് ആരാദ്ധ്യമായ സ്വഭാവം വെളിപ്പെടുത്തുക എന്നാണ് അർത്ഥം. യേശുമിശിഹായുടെ മഹത്വവും ദൈവത്തിന്റെ മഹത്വവും യഥാർത്ഥമായി സംജാതമാകുന്നത് അടിയില്ലാത്ത ദൈവസ്നേഹം മനുഷ്യപുത്രന്റെ ജീവിതമരണ അടികൾ കാണപ്പെടുന്നതുകൊണ്ടാണ്. പരിധിരഹിതമായ ആ പവിത്രസ്നേഹത്തിന്റെ മുമ്പിൽ പൂർണ്ണ പ്രണാമം ചെയ്യുവാൻ പരിശുദ്ധാത്മാവു നമ്മുടെ ഹൃദയങ്ങളെ പ്രചോദിപ്പിക്കട്ടെ.

ഈ സ്നേഹ സ്പഷ്ടീകരണത്തിന്റെ പശ്ചാത്തലത്തിൽ പിതാവിന്റെ ഹിതം അനുസരിക്കുന്നതും പിതാവിനെ മഹത്വപ്പെടുത്തുന്നതും എങ്ങനെയാണ്. മനുഷ്യപുത്രനെപ്പോലെ നാമും നമ്മുടെ ജീവിതത്തിലും മരണത്തിലും ദൈവത്തിന്റെ പരിമിതിയില്ലാത്ത പരിശുദ്ധസ്നേഹം പ്രകടിപ്പിക്കുന്നതുമൂലമത്രേ.

ബുധൻ....വി. യോഹ. 13. 36–38, വി. യാക്കോബ് 4. 13—15

നമ്മുടെ വിശ്വാസത്തിന്റെ ഉറപ്പു നമ്മുടെ മനോബലത്തെ ആശ്രയിച്ചല്ല ഇരിക്കുന്നത്. ഇന്നു നാം എത്രതന്നെ ധീരോദാത്തമായ തീരുമാനങ്ങൾ ചെയ്താലും നാളെ അവയെ എല്ലാം വ്യത്യാസപ്പെടുത്തേണ്ടുന്ന ജീവിത സാഹചര്യങ്ങൾ സംജാതമായേക്കാം. എത്ര എത്ര യുവജനങ്ങളാണ് അത്യുന്നതങ്ങളായ ആദർശങ്ങളോടേ ദൈവ വേലയ്ക്കു ത്യാഗപൂർവ്വമായ സേവനത്തിനും ഇറങ്ങിയശേഷം മദ്ധ്യവയസ്കന്മാരാകുമ്പോഴേക്കു വെറും സ്വാർത്ഥലോഭികളും ദ്രവ്യാഗ്രഹികളുമായിത്തീർന്നിട്ടുള്ളത്! നിൽക്കുന്നു എന്നു വിചാരിക്കുന്നവൻ വീഴാതിരിക്കുവാൻ ശ്രദ്ധിക്കട്ടെ.

യൂദായുടെ ഒറ്റിക്കൊടുക്കലും പ. പത്രോസിന്റെ തള്ളിപ്പറച്ചിലും ഒരുപോലെ കുറ്റകരങ്ങളായിരുന്നു. രണ്ടും അവിശ്വാസത്തിൽനിന്നു ജനിച്ചതായിരുന്നു. തന്മൂലം പാപവുമായിരുന്നു. പിന്നെയെന്താണു യൂദായും പത്രോസും തമ്മിലുള്ള വ്യത്യാസം?

36....ാം വാക്യത്തെ കർത്താവിന്റെയും പത്രോസിന്റെയും മരണങ്ങളുടെ പശ്ചാത്തലത്തിൽ പഠിക്കുക.

വ്യാഴം വി: യോഹ: 14: 1–3. വി. ലൂക്കോ: 22. 7–16

തങ്ങളുടെ നാഥൻ മരണത്തെ അഭിമുഖീകരിക്കുന്നു. യൂദായോ വഴിതെറ്റിപ്പോയി, പത്രോസും വീണുപോകുമെന്ന് കർത്താവു പറയുന്നു—ശിഷ്യന്മാരുടെ ഹൃദയങ്ങൾ താപകലുഷമായതിൽ അത്ഭുതത്തിനവകാശമില്ലല്ലോ.

ഈ ആശങ്കാഭാരത്തിനുള്ള പ്രതിവിധി ദൈവത്തിലും ദൈവപുത്രനിലുമുള്ള ശരണമത്രേ. വിശ്വസിക്കുക എന്ന വാക്കിന് പുതിയ നിയമത്തിൽ സാധാരണയായുള്ള അർത്ഥം ശരണപ്പെടുക എന്നതാണ്. അല്ലാതെ ഏതെങ്കിലും ചില പ്രസ്താവനകളെ വാസ്തവമെന്ന് സമ്മതിക്കുക എന്നുള്ളതല്ല.

തനിക്ക് പെസഹാവിരുന്നൊരുക്കുവാൻ ശിഷ്യന്മാരായ പത്രോസും യോഹന്നാനും മുൻകൂട്ടിപ്പോയതുപോലെ (ലൂക്കോ: 22. 8) താൻ മുൻകൂട്ടി ഉയർത്തെഴുന്നേറ്റ് സ്വർഗ്ഗാരോഹണം ചെയ്യുന്നത് നമുക്കു വേണ്ടി നിത്യമായ സ്വാർഗ്ഗിക വിരുന്നൊരുക്കുവാൻ വേണ്ടിയാണ്. സകല പ്രയാസങ്ങളിലുംകൂടി നാം മുൻപോട്ടു പോകുന്നത് ഈ വിരുന്നിലെ ആതിഥേയനായ സർവശക്തനാം ദൈവത്തിൽ ശരണപ്പെട്ടുകൊണ്ടാണ്.

വെള്ളി. വി. യോഹ. 14: 4–11

പത്രോസും യോഹന്നാനും വിരുന്നൊരുക്കുവാൻ വേണ്ടി പോയ സ്ഥലവും അങ്ങോട്ടുള്ള വഴിയും യേശുവിനറിയാമായിരുന്നതുകൊണ്ടാണ് തനിക്കും ശിഷ്യന്മാർക്കും ആ വിരുന്നുസ്ഥലത്തെത്തുവാൻ സാധിച്ചത്. അപ്രകാരം തന്നെ കർത്താവിന്റെ ഇപ്പോഴത്തെ യാത്രയുടെ ലക്ഷ്യവും മാർഗ്ഗവും. തന്റെ ശിഷ്യന്മാർക്ക് അറിയാമെന്നു താൻ പ്രതീക്ഷിക്കുന്നു. മൂന്നു 'വർഷമായല്ലോ താൻ അവരെ പഠിപ്പിക്കുവാൻ തുടങ്ങിയിട്ട്.

എന്നാൽ യഥാർത്ഥത്തിൽ അവർക്കാർക്കും തന്നെ മനസ്സിലായിട്ടില്ല ലക്ഷ്യം പിതാവും മാർഗ്ഗം യേശുവുമാണെന്ന്. അതുകൊണ്ട് സത്യസന്ധനായ തോമസ് മറ്റുള്ളവർക്ക് വേണ്ടി കൂടിചോദിക്കുന്ന ചോദ്യമാണ് അഞ്ചാം വാക്യത്തിലേത്.

---

riate the abundant life in Christ by faith".

"ഇൻഡ്യയിൽ അതിഗൗരവമായ പ്രശ്നങ്ങൾ നമ്മെ തുറിച്ചു നോക്കിക്കൊണ്ടിരിക്കുന്നു. വിധിനിർണ്ണായകമായ ഒരു വഴിത്തിരിവിൽ ആണ് നാം ഇന്നു നിലകൊള്ളുന്നത്. അഗ്നിജ്വാല വമിക്കുന്ന ഒരു സഭയ്ക്കല്ലാതെ ഇന്നു ജനതയെ നേർപാതയിൽ നയിക്കുക സാദ്ധ്യമല്ല.

ഋഷിപ്രോക്ത ഗ്രന്ഥങ്ങളിലുംബൈബിളിലും അനർഘങ്ങളായ ഉപദേശരത്നങ്ങൾ ഉണ്ട്. ആദിമ നൂറ്റാണ്ടിലെ ക്രിസ്ത്യാനികൾ ക്രിസ്ത്വതരെ അതി ജീവിച്ചു ചിന്തിക്കയും പ്രവർത്തിക്കയും മരിക്കയും ചെയ്തതായിട്ടാണ് ചരിത്രം ഉത്ഘോഷിക്കുന്നത്. ഇതരമതസ്ഥരെ അപേക്ഷിച്ചു ക്രൈസ്തവർ ഇന്നു കൂടുതൽ സ്നേഹിക്കയും പ്രവർത്തിക്കയും ചെയ്യില്ലെങ്കിൽ ഇതിനിടയിൽ സുവിശേഷത്തിനു ഒരു സ്ഥാനവും ഉണ്ടായിരിക്കുന്നതല്ലതന്നെ. യേശുക്രിസ്തുവിലുള്ള സമൃദ്ധിയായ ജീവൻ വിശ്വാസത്താൽ നാം സ്വായത്തമാക്കുന്നതിൽ പരാജയമടഞ്ഞ് നമ്മുടെ അരുമനാഥന്റെ നാമത്തിനു അവമതി വരുത്തുന്നവരായിത്തീരാൻ ഇടയാകാതിരിക്കുന്നതിനു നമുക്കു ജാഗരൂകരായിരിക്കാം."

# ചിന്തിയ്ക്കുക

(ജിമ്മി ചാത്തുരുത്തി ബി. ഏ.)

ഈ ഇരുപതാം ശതകത്തിലും പ്രയോഗക്ഷമമല്ലാത്ത യാതൊന്നും നമ്മുടെ രക്ഷകൻ കല്പിക്കയോ പ്രവർത്തിക്കയോ ചെയ്തിട്ടില്ല. യേശു കേവലം തത്വവാദിയായ ഒരു വേദശാസ്ത്ര പണ്ഡിതനല്ലായിരുന്നു. അദ്ദേഹം ഒരു മതം പ്രസംഗിക്കുക മാത്രമല്ല ചെയ്തതു്. അതനുസരിച്ചുതന്നെ ജീവിക്കുകയും ചെയ്തു.

രോഗാതുരന്മാരെ സന്ദർശിച്ചും വിരുന്നുസൽക്കാരങ്ങളിൽ ഭാഗഭാക്കായും സുഹൃത്തുക്കളോടുകൂടി സംസാരിച്ചും ഭക്ഷിച്ചും ജനതാമദ്ധ്യത്തിൽ സഞ്ചരിച്ചപ്പോൾ ദൈനംദിന ജീവിതത്തിലെ സാധാരണ കാര്യങ്ങളിലേക്കു് അദ്ദേഹം ദൈവത്തെ ഇറക്കിക്കൊണ്ടുവരികയത്രേ ചെയ്തതു്. അദ്ദേഹം തന്റെ സ്നേഹിതന്മാരെ തെരഞ്ഞെടുത്തു സമുദായത്തിലെ ഏതെങ്കിലും ഒരു പ്രത്യേക വിഭാഗത്തിൽനിന്നായിരുന്നില്ല. ബഹുമാന്യന്മാരായ പലരുടേയും കൂടെ അദ്ദേഹം ഭക്ഷണംകഴിച്ചിട്ടുണ്ടു. ഹീനന്മാരും അന്യജാതിക്കാരുമായവരുടെ കൂടെ അദ്ദേഹം ഇടപഴകിയിട്ടുണ്ടു്. നിയമവിശാരദന്മാരുമായി അദ്ദേഹം അതിഗഹനങ്ങളായ വേദസിദ്ധാന്തങ്ങളേക്കുറിച്ചു വാദപ്രതിവാദം ചെയ്തിട്ടുണ്ടു്. ദരിദ്രന്മാരും നിരക്ഷരകുക്ഷികളുമായവരോടു് എത്രയും ലളിതസുന്ദരമായ ഭാഷയിൽ ഉപമാലങ്കാരങ്ങളോടുകൂടി സുഗ്രാഹ്യമാംവണ്ണം അദ്ദേഹം ദൈവത്തെക്കുറിച്ചു പ്രസംഗിച്ചിട്ടുണ്ടു്. ത്യാഗസുരഭിലമായ അദ്ദേഹത്തിന്റെ ജീവിതം മുഴുവനുംതന്നെ സജീവമായൊരു പ്രഭാഷണമാണു്. അത്രയും ഊർജ്ജസ്വലവും ഗംഭീരവുമായൊരു പ്രഭാഷണം ഒരിക്കലും ഉണ്ടായിട്ടില്ല.

ജ്ഞാനസ്നാനത്തിനായി യോഹന്നാനെ സമീപിച്ചപ്പോൾ അദ്ദേഹം നമ്മേ വിനയത്തിന്റെ മാഹാത്മ്യം പഠിപ്പിച്ചു. വെള്ളത്തിന്റെ മീതെ നടന്നപ്പോൾ അദ്ദേഹം പ്രകൃതിശക്തിയുടെ മേലുള്ള പ്രകൃത്യതീതമായ ശക്തിവിശേഷത്തെ നമുക്കു കാണിച്ചുതന്നു. അത്തിവൃക്ഷത്തെ ശപിച്ചപ്പോൾ അദ്ദേഹം നാം അലസവും നിഷ്ഫലവുമായ ജീവിതം നയിക്കരുതെന്നു നമ്മേ താക്കീതു ചെയ്തു. ശമറിയാക്കാരിയോടു് ഒരു പാത്രംവെള്ളം യാചിച്ചപ്പോൾ അദ്ദേഹം ദിവ്യമായ സ്നേഹം രാഷ്ട്രീയവും വർഗ്ഗീയവുമായ വിദ്വേഷങ്ങളാൽ മലീമസമാകാത്തതാണെന്നു സ്പഷ്ടമാക്കി. അഞ്ചപ്പവും രണ്ടു മീനും കൊണ്ടു് അയ്യായിരം പേരെ സംതൃപ്തരാക്കിയപ്പോൾ അദ്ദേഹം നമുക്കു് എത്രയും കുറച്ചു മാത്രമേയുള്ളുവെങ്കിലും അതു നാം ശരിയായി വിനിയോഗിച്ചാൽ ദൈവം അനുഗ്രഹിച്ചു വർദ്ധിപ്പിക്കുമെന്നു തെളിയിച്ചു. ബഥനിയിലെ അടുക്കളയിൽ കൃത്യാന്തരപരതന്ത്രയായിരുന്ന മാർത്തയെ ശാസിച്ചപ്പോൾ അദ്ദേഹം ദൈവത്തിനുവേണ്ടി യാതൊന്നും ചെയ്യാതെ ഗാർഹിക കാര്യങ്ങളിൽ മാത്രം ക്ലേശിച്ചു കാലവ്യയം ചെയ്യുന്ന ഗൃഹനായികമാരെ അപലപിച്ചു.

ഏതു നിമിഷത്തിലും ഏതു ഘട്ടത്തിലും വിശുദ്ധ വേദപുസ്തകത്തിനു് ഒരു സന്ദേശം നമുക്കു തരുവാനുണ്ടു്. സത്യമായ വിജ്ഞാനസമ്പാദനത്തിനുള്ള ഏക മാർഗ്ഗം വിശുദ്ധ വേദപുസ്തകം വായിക്കയും ധ്യാനിക്കയും ചെയ്യുകയാണു്. ദുരിതപൂരിതമായ ഈലോകത്തിൽ ജീവിക്കുവാൻ അതു കൂടാതെ സാദ്ധ്യമല്ല.

....0....

---

ശനി വി. യോഹ. 14. 4-11 (തുടർച്ച.)

ഫിലിപ്പോസ് പറയുന്നതു് ലക്ഷ്യം ഞങ്ങളെ കാണിച്ചുതന്നാൽ മതി. മാർഗ്ഗം ഞങ്ങൾ കണ്ടുപിടിച്ചുകൊള്ളാമെന്നാണു്. (വാക്യം8)കർത്താവു പറയുന്നതോ താൻ തന്നെയാണു് ലക്ഷ്യവും മാർഗ്ഗവുമെന്നത്രേ. പിതാവിനെ അറിയുവാൻ നാം മറെറങ്ങും പോകേണ്ടതില്ല. കർത്താവായ യേശുമിശിഹായിൽ നമ്മുടെ ജീവിതലക്ഷ്യം വെളിപ്പെടുത്തപ്പെട്ടിരിക്കുന്നു. താനുമായുള്ള ഏകത്വമാണു് നമ്മുടെ ലക്ഷ്യം. പിതാവു് പുത്രനിലും പുത്രൻ പിതാവിലുമുണ്ടു്.

തന്റെ ക്രൂശിലെ സ്നേഹത്തെ അനുഭവിക്കുകയും തന്റെ ഉയർത്തെഴുന്നേല്പിന്റെ മഹാശക്തിയിൽ ശരണപ്പെടുവാൻ സാധിക്കുകയും ചെയ്യുന്നവനാണു് ജീവിതത്തിന്റെ ശരിയായ ലക്ഷ്യവും സത്യമാർഗ്ഗവും അറിയുന്നതു്.

—0—

# ക്രൈസ്തവലോക വാർത്തകൾ

(കെ. വി. എം.)

ഇൻഡ്യയിലും പാകിസ്ഥാനിലുമുള്ള വിഭിന്ന ക്രൈസ്തവസഭകൾ തമ്മിൽ യോജിക്കുന്നതിനുള്ള ഒരു സംരംഭം നടക്കുന്നുണ്ടെന്നു മെതഡിസ്റ്റ് കൗൺസിൽ ഓഫ് ബിഷപ്പ്സിന്റെ സെക്രട്ടറിയായ ബിഷപ്പ് ബ്രോംലി ഓക്സാനാം ഏപ്രിൽ, 20-ാംതീയതി ലണ്ടനിലെ കൗൺസിലിനു സമർപ്പിച്ച റിപ്പോർട്ടിൽ പറഞ്ഞിരിക്കുന്നു. ചർച്ച് ഓഫ് ഇംഗ്ലണ്ട്, ബാപ്റ്റിസ്റ്റ് മിഷ്യനറി സൊസൈററി, ബ്രിട്ടനിലും, ആസ്ട്രേലിയായിലുമുള്ള 540000മെതഡിസ്റ്റുകൾഎന്നിവർ ഈ ഐക്യസംരംഭത്തിൽ ഉൾപ്പെടുന്നു. ദക്ഷിണപൂർവേഷ്യാകോൺഫറൻസിൽ ഈ പദ്ധതിക്കു 2/3അംഗങ്ങളുടെവോട്ടു കിട്ടുന്നപക്ഷം 1956-ൽ മിനിയാപ്പോലീസിൽ കൂടുന്ന ജനറൽ കോൺഫറൻസിൽ ഈ പദ്ധതി വരുന്നതായിരിക്കും എന്നും എല്ലാം മുറയ്ക്കു നടക്കുന്നപക്ഷം ഈ പദ്ധതി 1960-ൽ പൂർത്തിയാകുമെന്നും ബിഷപ്പു പറഞ്ഞു. ഇതിൽസംബന്ധിക്കുന്ന ഇതരസഭക്കും പ്രത്യേകമായി ചിന്തിച്ചു പ്രവർത്തിക്കാനുള്ളതു മൂലമാണ് ഇത്രയും കാലതാമസം വേണ്ടിവരുന്നതെന്നും ബിഷപ്പു പ്രസ്താവിച്ചു. വിശ്വാസത്തിലും മററും യാതൊരു വ്യത്യാസവുമില്ലാത്ത സഭാവിഭാഗങ്ങൾ ക്രൈസ്തവ ചൈതന്യരാഹിത്യത്താൽ യോജിക്കാതിരിക്കുന്നതാണ് ഏററവും പരിതാപകരം.

## വിസാപ്രശ്നം

ഇൻഡ്യയിലെ കത്തോലിക്കാബിഷപ്പ് കോൺഫറൻസിന്റെ നേതൃത്വത്തിൽ ഒരു നിവേദകസംഘം ഈയിടെ ഇൻഡ്യൻപ്രസിഡണ്ട്, പ്രധാനമന്ത്രി, കോൺഗ്രസ്സ് പ്രസിഡണ്ട് എന്നിവരെ സന്ദർശിച്ച് ഇൻഡ്യയിലെ ക്രൈസ്തവസഭ അഭിമുഖീകരിക്കുന്ന പ്രശ്നങ്ങൾ ഉൾക്കൊള്ളുന്ന നിവേദനങ്ങൾ സമർപ്പിച്ചിരിക്കുന്നു. തങ്ങളുടെ പ്രശ്നങ്ങൾ അനുഭാവപൂർവമായിട്ടാണ് അവർ ശ്രവിച്ചതു്. ഈ വിവരം ബാംഗ്ളൂർ ആർച്ചുബിഷപ്പായ മോസ്റ്റ് റവ. തോമസ് പൊത്തക്കാമുറിയാണ് വെളിപ്പെടുത്തിയതു്. കോമൺവെൽത്തു രാജ്യങ്ങളിലുള്ള മിഷനറിമാർക്കും ഇൻഡ്യയിൽ വരുന്നതിനു വിസാ ഉണ്ടായിരിക്കണം. വിദേശമിഷനറിമാരെ ക്ഷണിക്കാതെ ഇൻഡ്യാക്കാരുതന്നെ അവരുടെ സഭയുടെ കർത്തവ്യങ്ങൾ നിർവഹിക്കണമെന്നാണ് ഇൻഡ്യാഗവർമ്മെന്റിന്റെ നിലപാട്. ഈ നിലപാട് ഒരു വെല്ലുവിളിയായി ആർ പരിഗണിക്കും?

## ഇൻഡ്യൻ മാർഗ്ഗം

ഇൻഡ്യൻസഭ ഇൻഡ്യയുടേതായ രീതിയിൽ ആരാധനാക്രമങ്ങളുംമററും സ്വീകരിക്കണമെന്നു മധുര—രാമനാട് മഹാ ഇടവകയിലെ ലേമൻക്രിസ്ത്യൻ അസോസിയേഷൻ ഇൻഡ്യയിലെ സഭാനേതാക്കന്മാരോടഭ്യർത്ഥിച്ചിരിക്കുന്നു. ഇംഗ്ലണ്ടിലും, അമേരിക്കയിലും നടപ്പിലുള്ള ആരാധനാക്രമങ്ങൾ കണ്ണടച്ചു സ്വതന്ത്ര ഇൻഡ്യൻ സഭകൾ അനുകരിക്കുന്നതു നിർഭാഗ്യകരമാണെന്നു അസോസിയേഷന്റെ പ്രമേയത്തിൽ പറയുന്നു.

പാശ്ചാത്യ മാതൃകയിൽ സംഘടിപ്പിച്ചിട്ടുള്ള ഇൻഡ്യൻ സഭ കാര്യക്ഷമമായ പ്രവർത്തനത്തിനോ സ്വാധീനം ചെലുത്തുന്നതിനോ അശക്തമെന്നത്രേ അസോസിയേഷൻ പറഞ്ഞിരിക്കുന്നതു്. ഇൻഡ്യയുടെ മണ്ണിൽ സഭ പരിലസിക്കുന്നതിനു ഭാരിച്ച പാശ്ചാത്യമാർഗ്ഗങ്ങൾ വിട്ട് ഇൻഡ്യൻസഭ ഇൻഡ്യയുടെ ആത്മാവുമായി താദാത്മ്യം പ്രാപിക്കേണ്ടതാണ്. ഇൻഡ്യൻ സഭ ഒരു ജനാധിപത്യ ഭരണക്രമം സ്വീകരിച്ചു നടപ്പിലാക്കണമെന്നും അത്മായ പ്രതിനിധികളുടെ സഹകരണമില്ലാതെയുള്ള പട്ടക്കാരുടെഭരണം ദുഃഖപര്യവസായിയായിരിക്കുമെന്നും അസോസിയേഷൻ പ്രസ്താവിച്ചിരിക്കുന്നു. ഇൻഡ്യൻസഭ കാലോചിതമായ പരിഷ്ക്കാരങ്ങൾ നടപ്പിൽവരുത്തേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. മലങ്കരസഭ അന്ത്യോക്യരെ അന്ധമായി അനുകരിക്കുന്നുവെങ്കിൽ അതു നിറുത്തേണ്ട കാലം കഴിഞ്ഞു. സുറിയാനിസഭയിലുള്ളആരാധനാക്രമങ്ങൾ സാധാരണക്കാർക്കും മനസ്സിലാകത്തക്കവണ്ണം മലയാളത്തിൽത്തന്നെ ഉപയോഗിക്കേണ്ട സന്ദർഭങ്ങളിലെങ്കിലും അങ്ങനെ ചെയ്യേണ്ടതാണ്.

## കത്തോലിക്കാസഭയുടെ പരീക്ഷണങ്ങൾ

ഫ്റാൻസിലെ ഗ്രാമീണ ജീവിതരംഗങ്ങളിൽ പരമ്പരാഗതമായ ക്രിസ്തീയ വിശ്വാസം പുനരുദ്ധരിക്കുന്നതിനെപ്പററി അവിടത്തെ റോമൻ കത്തോലിക്കാസഭ ചിന്തിച്ചുകൊണ്ടിരിക്കുകയാണ്. നിരീശ്വരവിശ്വാസത്തെ ചെറുക്കുന്നതിനു പല പരീക്ഷണങ്ങളും കത്തോലിക്കാസഭ നടത്തിക്കൊണ്ടിരിക്കുകയാണ്. മാതൃകാപരമായ ഈ പ്രവർത്തനങ്ങൾ നമുക്കും അനുകരണീയമായിരിക്കും.

....0....

## മലയൻ ഓർത്തഡോക്സ് ഇടവക

### കഷ്ടാനുഭവ ആഴ്ചയിലെ ശുശ്രൂഷകൾ

മലയായിലെ ഓർത്തഡോക്സ് ചർച്ചിനു് രണ്ടു വലിയ ഇടവകകൾ ഉണ്ടെങ്കിലും ദിവ്യ കർമ്മങ്ങൾ നടത്തുവാൻ ഒരു പട്ടക്കാരൻ മാത്രമേ അവിടെ ഉള്ളു. തന്മൂലം ഊശാനഞായറാഴ്ച മുതൽ പെസഹാ വ്യാഴാഴ്ച വരെയുള്ള ശുശ്രൂഷകൾ സിങ്കപ്പൂരിലും, ദുഃഖവെള്ളിയാഴ്ച മുതൽ ഉയർപ്പു വരെയുള്ള ശുശ്രൂഷകൾ കോലാലമ്പൂരിലും വച്ചു നടത്തി.

ഈ കൊല്ലവും പെസഹാശുശ്രൂഷ കഴിഞ്ഞു വികാരി റവ. ഫാദർ കെ. ഏ. ജോർജ് ബി. എസ്. സി. ബി. ഡി. വിമാനമാർഗ്ഗം സിങ്കപ്പൂരിൽനിന്നും കോലാലമ്പൂരിൽ എത്തി ദുഃഖവെള്ളിയാഴ്ചയിലെ ശുശ്രൂഷകൾ നടത്തി. നമ്മുടെ കർത്താവിന്റെ ക്രൂശ് എന്ന വിഷയത്തെപ്പററി മി. ററി. സി. മത്തായി ബി. ഏ. ധ്യാനപ്രസംഗം നടത്തി. വടക്കു പിനാങ്ങ് മുതൽ തെക്കു സിങ്കപ്പൂർ വരെയുള്ള അനേകം സ്ഥലങ്ങളിൽനിന്നും സുറിയാനി സഭയുടെ അരുമസന്താനങ്ങൾ കഷ്ടാനുഭവആഴ്ചയിലെ ശുശ്രൂഷകളിൽ പങ്കുകൊണ്ടു. ശുശ്രൂഷക്കുശേഷം പ്രത്യേകം തയ്യാർചെയ്തിരുന്ന കഞ്ഞി എല്ലാവരും കുടിച്ചു.

ദുഃഖശനിയാഴ്ചത്തെ ശുശ്രൂഷകൾ കഴിഞ്ഞ് ഉയർപ്പ്ഞായറാഴ്ച പ്രഭാതത്തിൽ കൃത്യം 6 മണിക്കു് ഉയർപ്പിന്റെ പ്രത്യേക ശുശ്രൂഷകൾ ആരംഭിക്കുകയും 9. 30....നു് അതവസാനിക്കു

Licence No. 498.. Dated 20-8-1946 M.Reg. 528



കയും ചെയ്തു. ഇടവകയിലെ മിക്ക പേരും വി. കുർബാന അനുഭവിക്കയുണ്ടായി. വി. കുർബാനയ്ക്കു ശേഷം കാപ്പിയും ഗ്രൂപ്പ് ഫോട്ടോയും കഴിഞ്ഞു കുട്ടികളുടെ ഗാനം, വാക്യം മുതലായവയിലുള്ള മത്സരം നടന്നു. അനന്തരം നടന്ന സോഷ്യൽ മീററിങ്ങിൽ റവ. ഫാ. കെ. ഏ. ജോർജ് അദ്ധ്യക്ഷത വഹിക്കുകയും, മി. ററി. സി. മത്തായി ബി. ഏ. കുടുംബജീവിതം എന്ന വിഷയത്തെ പുരസ്കരിച്ച്, ഒരു പ്രസംഗം ചെയ്യുകയും ചെയ്തു.

### പൊതുയോഗം

ഫെഡറേഷൻ ഓഫ് മലയാ ഓർത്തഡോക്സ് ചർച്ചിന്റെ 15....ാമതു വാർഷികപൊതുയോഗം പ്രസിഡണ്ട റവ. ഫാ കെ. ഏ. ജോർജ് ബി. എസ്. സി. ബി. ഡി. യുടെ അദ്ധ്യക്ഷതയിൽ സമ്മേളിച്ചു. വൈസ് പ്രസിഡണ്ട മി. എം. കെ. മാത്യു സ്വാഗതപ്രസംഗം നടത്തി. തന്നാണ്ടത്തെ മാനേജിങ്ങ് കമ്മിററിയുടേയും, ബിൽഡിങ്ങ് കമ്മിററിയുടേയും റിപ്പോർട്ടും കണക്കും സെക്രട്ടറി മി. കെ. എം. വറുഗീസ് മീററിങ്ങിൽ അവതരിപ്പിച്ചു പാസ്സാക്കി. അടുത്ത വർഷത്തേക്കു വൈസ് പ്രസിഡണ്ടായി മി. എം. കെ. മാത്യുവും, സെക്രട്ടറിയായി മി. [illegible] എൻ. ഉമ്മനും, ട്രഷറാറായി മി. എം. വി. മാത്യുവും എതിരില്ലാതെ തെരഞ്ഞെടുക്കപ്പെട്ടു. അതിനു ശേഷം കോലാലമ്പൂർ ഉൾപ്പെടെയുള്ള 18 സെൻററുകളിലേക്കു 22 കമ്മിററിമെമ്പറന്മാരേയും തെരഞ്ഞെടുത്തു.

ഫെഡറേഷൻ ചർച്ചിന്റെ വകയായി പണിയുവാൻ നിശ്ചയിച്ചിരിക്കുന്ന പള്ളിയുടെ പണി അടുത്ത മാസത്തിൽ തുടങ്ങുമെന്നും, ഏകദേശം ഇരുപത്തയ്യായിരത്തിനും മുപ്പതിനായിരത്തിനും മദ്ധ്യേ ഒരു തുക (മലയൻ ഡോളർ) പള്ളി പണിക്കു വേണ്ടിവരുമെന്നും, വാഗ്ദത്തം ചെയ്തിട്ടുള്ള പണം ഇനിയും കൊടുത്തു തീർത്തിട്ടില്ലാത്തവർ എത്രയും വേഗം കൊടുക്കണമെന്നും വൈസ് പ്രസിഡണ്ട മി. എം. കെ. മാത്യു സദസ്സിനെ ഉൽബോധിപ്പിച്ചു.

ഫെഡറേഷൻ ബിൽഡിങ്ങ് ഫണ്ടിലേക്കു സിങ്കപ്പൂർ ഇടവക 1000 വെള്ളി സംഭാവന ചെയ്തതു സന്തോഷപൂർവ്വം മീററിങ്ങിൽ പ്രസ്താവിക്കപ്പെട്ടു.

തുടർന്ന് ഫെഡറേഷൻ ചർച്ചിന്റെ വകയായി കോലാലമ്പൂരിൽ ഒരു മിഷൻസ്കൂൾ സ്ഥാപിക്കണമെന്നും, ഫെഡറേഷൻ ചർച്ച് മലയൻ ക്രിസ്ത്യൻ കൗൺസിൽ ഓഫ് ചർച്ച്സിലെ അംഗത്വം സ്വീകരിക്കണമെന്നും ഉള്ള പ്രമേയങ്ങൾ പാസ്സാക്കി.

ശ്രീ. ഇ. ജോൺപീലിപ്പോസിന്റെ അകാലനിര്യാണത്തിൽ മലയൻ ഫെഡറേഷൻ ചർച്ചിനുള്ള അത്യഗാധമായ അനുശോചനവും രേഖപ്പെടുത്തി.

—o—

## സോഷ്യലിസ്ററ് സമുദായമാതൃക

(1) അവസരസമത്വവും രാഷ്ട്രീയനീതിയും അടിസ്ഥാനമാക്കിയുള്ള സാമൂഹ്യസാമ്പത്തിക ക്രമം സാധിക്കുന്നതാണ് സോഷ്യലിസ്റ്റ് സമുദായ മാതൃകയുടെ അടിസ്ഥാന ഉദ്ദേശം. (2) അന്നത്തെ സമുദായം. ജാതി, മതം, ലിംഗം, സാമൂഹ്യസാമ്പത്തിക സ്ഥിതി ഇവ അടിസ്ഥാനമാക്കിയുള്ള എല്ലാ വ്യത്യാസങ്ങളും ഇല്ലാതാക്കുകയും എല്ലാ പൌരന്മാർക്കും വേലയും ജീവിക്കാനുള്ള വേതനവും നൽകുകയും ചെയ്യും. (3) പ്രധാന ഉല്പാദനമാർഗ്ഗങ്ങൾ ഉത്തമരാജ്യ താല്പര്യം മുൻനിറുത്തി സർക്കാർവകയോ അധീനത്തിലോ ആയിരിക്കണം. (4) സമുദായത്തിന്റെ സാമ്പത്തിക സംഘടന സ്വത്തും ഉല്പാദനമാർഗ്ഗങ്ങളും സാധാരണക്കാർക്ക് ഹാനികരമായവിധത്തിൽ കേന്ദ്രീകരിക്കാൻ ഇടവരാത്തമാതിരിയിലായിരിക്കും. (5) രാജ്യത്തിലെ ആകെ സമ്പത്ത് വേഗം വർദ്ധിപ്പിക്കാൻ പ്ളാൻ അനുസരിച്ച് ശ്രമിക്കും. (6 ദേശീയസമ്പത്ത് നീതിപൂർവം വിതരണം ചെയ്കയും സാമ്പത്തിക വ്യത്യാസങ്ങൾ കഴിയുന്നത്ര ചുരുക്കുകയും ചെയ്യും. (7) സാമൂഹ്യ സാമ്പത്തിക ക്രമത്തിന്റെ ഈ മാററം സമാധാനപരവും ജനകീയവുമായ മാർഗ്ഗങ്ങളിൽ കൂടി വരുത്തണം. (8) വില്ലേജ് പഞ്ചായത്തുകളുടേയും ചെറു കിടവ്യവസായങ്ങളുടേയും കുടിൽ വ്യവസായങ്ങളുടേയും രൂപത്തിൽ സാമ്പത്തികരാഷ്ട്രീയാധികാരം വളരെ വിശാലമായി വികേന്ദ്രീകരിയ്ക്കും.

സോഷ്യലിസ്റ്റ് മാതൃക കേന്ദ്രീകൃതവും പട്ടാളച്ചിട്ടയിലുള്ളതുമായ ഒരു സമുദായമുണ്ടാക്കുവാൻ ഉദ്ദേശിക്കുന്നില്ല. പടിഞ്ഞാറൻ രാജ്യങ്ങളിൽ സാധാരണ അറിയപ്പെടുന്നമാതിരി സോഷ്യലിസമല്ല നമ്മൾ ആഗ്രഹിക്കുന്നത്. കേന്ദ്രീകൃതമായ സാമ്പത്തിക ക്രമം അക്രമശക്തികളേയും വർഗ്ഗസ്മരങ്ങളേയും ജനപ്പിക്കും. കോൺഗ്രസ്സ് സമാധാനത്തിന്റെയും ജനകീയത്തിന്റെയും അഹിംസയുടെയും മാർഗ്ഗത്തിനു നിലകൊള്ളുന്നതുകൊണ്ട് ഏകാധിപത്യപരമായ സമുദായം സൃഷ്ടിക്കുവാനുള്ള ഏതു ശ്രമത്തേയും എതിർക്കുന്നതാണ്.

(ഹരിജൻ).

—o—

## ചർച്ച് വീക്ക്ലി വരിസംഖ്യ

(എപ്പോഴും മുൻകൂർ)

| | രൂ. | ണ. | പ. |
|---|---|---|---|
| ഒരു വർഷത്തേക്കു | 6 | 0 | 0 |
| ആറുമാസത്തേക്കു | 3 | 0 | 0 |
| ഒററപ്രതി | 0 | 2 | 0 |
| ഇൻഡ്യയ്ക്കു വെളിയിൽ | | 8 | 0 |

Printed and Published by N· M· Abraham B. A· at the Malayala Manoram Press, Kottayam·